


# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 08 No. 28 THE ONLINE OFFICIAL NEWS BULLETIN 2025 July 10


## SEASON OF PENTECOST പെന്തിക്കോസ്തികാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 13 | 14 | 15 | 16 | 17 | 18 | 19 |
| 5th Sunday after Pentecost |  | Comme. of the Martyrs St. Kuriakose, Mother Marth Yulieth & St. Abhai of Nicia |  |  |  |  |
| 4 | 8 | 4 | 8 | 4 | 8 | 4 |



കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ കബറടങ്ങിയിട്ടുള്ള ഏഴാം മർത്തോമ്മായുടെ ഓർമ്മപ്പെരുന്നാളിന് പ. ബസേലിയോസ് മാർത്തോമ മാത്യൂസ് തൃതിയൻ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.



പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാൾ ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽ കൊണ്ടാടി. പ. ബസേലിയോസ് മാർത്തോമ മാത്യൂസ് തൃതിയൻ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.




കെ.പി.സി.സി പ്രസിഡന്റ് സണ്ണി ജോസഫ് എം.എൽ.എ. മലങ്കരസഭാ ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പ. കാതോലിക്കാ ബാവായെ സന്ദർശിച്ചു. കെ.പി.സി.സി വർക്കിംഗ് പ്രസിഡന്റുമാരായി ചുമതലയേറ്റ പി. സി. വിഷ്ണുനാഥ് എം.എൽ.എ., എ.പി. അനിൽ കുമാർ എം.എൽ.എ., എം.എൽ.എ. മാരായ തിരുവഞ്ചൂർ രാധാകൃഷ്ണൻ, ചാണ്ടി ഉമ്മൻ എന്നിവരും കെ. സി. ജോസഫ്, ജോസഫ് വാഴയ്ക്കൻ, ഡി.സി.സി. പ്രസിഡന്റ് നാട്ടകം സുരേഷ്, നഗരസഭാ കൗൺസിലറും സഭാ മാനേജിംഗ് കമ്മിറ്റി അംഗവുമായ അഡ്വ. ടോം കോര, ബ്ലോക്ക് പഞ്ചായത്ത് അംഗം സിബി ജോൺ തുടങ്ങിയ നേതാക്കളും ഒപ്പമുണ്ടായിരുന്നു.



കാസർഗോഡ് നിന്ന് ലഹരിക്കെതിരായ പടയൊരുക്കത്തിന് തുടക്കമിട്ട് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം. യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിലുള്ള ലഹരി വിരുദ്ധ സന്ദേശ യാത്രക്ക് കാസർഗോഡ് നിന്നും തുടക്കമായി. നർക്കിലക്കാട് എം.ജി.എം. സ്കൂളിൽ നടന്ന പൊതു സമ്മേളനത്തിൽ രമേശ് ചെന്നിത്തല എം.എൽ.എ സംസ്ഥാനതല ഉദ്ഘാടനം നിർവഹിച്ചു. പൊതു സമൂഹം ഒറ്റക്കെട്ടായി ലഹരിക്കെതിരെ നിലപാടെടുക്കണമെന്നും അതിൽ യുവജനങ്ങളുടെ പങ്ക് നിർണ്ണായകമാണെന്നും അദ്ദേഹം പറഞ്ഞു. യുവജന പ്രസ്ഥാനം കേന്ദ്ര പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ചരിത്രരേഖകൾ

# പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ കല്പനബുക്ക് (1935)

193/17-1-111. നമ്മുടെ എല്ലാ പള്ളികളുടെ വികാരിമാർക്കും ദേശത്തു പട്ടക്കാർക്കും പള്ളിക്കൈക്കാർക്കും ശേഷം ജനങ്ങൾക്കും.

ഇററലി - അബസ്സീനിയൻ വഴക്കിനെ സംബന്ധിച്ചു നിങ്ങൾക്കെല്ലാവർക്കും അറിയാമല്ലോ. എന്നാൽ ഇപ്പോൾ യുദ്ധത്തിൽ ചെന്നവസാനിക്കത്തക്ക സ്ഥിതിയിൽ സംഗതികൾ ആയിരിക്കുന്നു. ഒരു യുദ്ധമുണ്ടായാൽ ഉണ്ടാകുന്ന ഭവിഷ്യൽ ഫലങ്ങളെ സംബന്ധിച്ചു മഹായുദ്ധകാലത്തു നാം അനുഭവിച്ചു അറിഞ്ഞിട്ടുള്ളതാണല്ലോ. ഇനിയും യുദ്ധമാരംഭിച്ചാൽ എന്തെല്ലാം ഭവിക്കുമെന്നു നമുക്കു അറിഞ്ഞു കൂടാ. അതിനാൽ യുദ്ധം ഉണ്ടാകാതിരിക്കുന്നതിനുവേണ്ടി നിങ്ങളെല്ലാവരും പ്രാർത്ഥിക്കണം. കൂടാതെ അബസ്സീനിയൻ ചക്രവർത്തി അലക്സന്ത്രിയ പാത്രിയർക്കീസിന്റെ കീഴിലുള്ള സഭയിൽപെട്ട ഒരാളും സുറിയാനി സഭ മുതലായ കിഴക്കൻ സഭകളുടെ വിശ്വാസത്തിൽപെട്ട ഭൂലോകത്തിലെ ഏക ചക്രവർത്തിയും ആണ്. ഈ രാജകുടുംബം ഉണ്ടായിട്ടു രണ്ടായിരത്തിൽ അധികം സംവത്സരമായി നിലനിന്നുവരുന്നതും ശലോമോൻ രാജാവിന്റെ സന്തതികളെന്നു വിചാരിക്കപ്പെട്ടു വരുന്നവരുമാണ്. ആ രാജകുടുംബത്തിനു വേണ്ടിയും രാജാവിനുവേണ്ടിയും പ്രാർത്ഥിക്കുന്നതിനുവേണ്ടിയും കടമപ്പെട്ടവരാണെന്നു നിങ്ങൾക്കറിയാമല്ലോ. അതിനാൽ നമ്മുടെ എല്ലാ പള്ളികളിലും രാജ്യത്തിന്റെയും രാജാവിന്റെയും രക്ഷയ്ക്കും വീണ്ടെടുപ്പിനും വേണ്ടി എല്ലാവരും പ്രാർത്ഥിക്കണമെന്നു പ്രത്യേകം നാം ആജ്ഞാപിക്കുന്നു. ശേഷം പിന്നാലെ.

194/17-1-111. വിളാത്തോപ്പിൽ യാക്കോബു കത്തനാർക്ക്.

നിങ്ങൾ തെരഞ്ഞെടുത്തിട്ടുള്ള അയഞ്ഞവേലിൽ ഉമ്മൻ വറുഗീസിനെ ട്രസ്റ്റിയായും തലക്കാവിൽ ഈപ്പൻ വറുഗീസിനെ കണക്കനായും വേറൊരു കല്പന ഉണ്ടാകുന്നതുവരെ നാം നിശ്ചയിച്ചിരിക്കുന്നു. കണക്ക് ഒപ്പും മുദ്രയും വച്ച് അയയ്ക്കുന്നു.

195/17-1-111. മാരാമണ്ണു പള്ളിക്ക്.

കൊലത്താക്കൽ തോമസു കോറെപ്പിസ്കോപ്പായുടെ മകൻ ജോർജിനു പട്ടം കൊടുക്കണമെന്നുള്ള നിങ്ങളുടെ അപേക്ഷയെ നാം സ്വീകരിച്ചിരിക്കുന്നു. ദൈവകൃപയാൽ ഈ മാസം 29-നു ശനിയാഴ്ച അവിടെ എത്തി ഞായറാഴ്ച അവനു പട്ടം കൊടുക്കണമെന്നു കർത്താവിൽ നാം നിശ്ചയിച്ചിരിക്കുന്നു. ശേഷം സംഗതികൾക്കു പിന്നാലെ എഴുതി അയയ്ക്കാം. കോട്ടയം സിമ്മനാരിയിൽ നിന്നും.

196/18-1-111. അയിരൂർ വടക്കേടത്തു സി. ഒ. ബഹനാന്.

കൊല്ലം ഇടവകയിൽപെട്ട എല്ലാ ദേശങ്ങളിലും പള്ളികളിലും സഞ്ചരിച്ച് സണ്ടേസ്കൂളുകൾ, പ്രാർത്ഥനായോഗങ്ങൾ മുതലായവ അവിടെയുള്ള പട്ടക്കാരുടെ സഹകരണത്തോടുകൂടി രൂപീകരിക്കയും സ്ഥാപിക്കയും നടത്തുകയും ചെയ്യുന്നതിനു വേറൊരു കല്പന ഉണ്ടാകുന്നതുവരെയ്ക്കും നിന്നെ നാം നിയമിച്ചിരിക്കുന്നു.

197/19-1-111. ഇടവങ്ങാട് പള്ളിക്ക്.

ഉരുളിപ്പുറത്തു കോശി കത്തനാർ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ ആ പള്ളിയിൽ വന്നിട്ടില്ലെന്നു സത്യം ചെയ്തു മൊഴി കൊടുത്തതായും സ്വന്ത ഭാര്യയെ ഉപേക്ഷിച്ചു വേറൊരുത്തിയെ പരിഗ്രഹിച്ചിരിക്കുന്ന മാഞ്ഞിനാട്ടേത്തു കുട്ടി എന്നവനെ നാം മുടക്കിയിരുന്നിട്ടും ഒരു വെപ്പാട്ടിയിൽ നിന്നും അവനുണ്ടായ സന്തതിയെ കത്തനാർ ആ പള്ളിയിൽ വച്ചു മാമോദീസാ മുക്കിയതായും നാം അറിയുന്നു. സഭയിൽ അഴിമതികൾ വർദ്ധിപ്പിക്കയും പണം മോഹിച്ചു



വി. കൂദാശ അയോഗ്യപാത്രങ്ങളിൽ നിക്ഷേപിക്കയും ചെയ്യുന്ന പട്ടക്കാർ മൂലം സഭ നശിച്ചുപോകുന്നു. അതിനാൽ ടി പട്ടക്കാരന്റെ തെറ്റിനെ സംബന്ധിച്ചു വിസ്തരിച്ചു വിധി പറയുന്നതിനായി ഈ മാസം 28-നു വെള്ളിയാഴ്ച നിങ്ങൾ അയാളേയും കൂട്ടിക്കൊണ്ടു 10 മണിക്കു മുമ്പ് ഇവിടെ ഹാജരാകണം. ഈ വിവരത്തിനു കത്തനാരുടെ പേർക്കു നാം എഴുതുന്നുണ്ട്. അയാൾ നമ്മുടെ മുമ്പാകെ ഹാജരായി സമാധാനം ബോധിപ്പിക്കാത്തപക്ഷം അയാളെ സഭയിൽ നിന്ന് നാം മുടക്കുന്നതായിരിക്കും. നിങ്ങൾ ഈ വിവരം അയാളെ അറിയിച്ചു കൂട്ടിക്കൊണ്ടു വരണം. ശേഷം സംഗതികൾക്കു പിന്നാലെ എഴുതി അയയ്ക്കാം.

198/19-1-111. പെരിങ്ങിലിപ്പുറം സെന്റ് ജോർജ് പള്ളിക്ക്.

197-ന്റെ ശരിപകർപ്പ്.

199/19-1-111. ഉരുളിപ്പുറത്തു കോശി കത്തനാർക്ക്.

ഇടവങ്ങാട് പള്ളിയിലെ വഴക്കു തീർക്കുന്നതിനു നാം അവിടെ വരണമെന്നു മാവേലിക്കര തഴക്കര സിമ്മനാരിപള്ളിയിൽ വച്ചു താൻ നമ്മോടപേക്ഷിക്കയും നിങ്ങളുടെ ഇടവക മെത്രാപ്പോലീത്തായായ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായെ കൊണ്ടുപോകുന്നതിനു നാം പറകയും താൻ പോയി അദ്ദേഹത്തെ കൊണ്ടുവരികയും അദ്ദേഹം വഴക്കുകൾ സമാധാനപ്പെടുത്തുകയും ചെയ്തുവല്ലോ. അതിന്റെ ശേഷവും മുമ്പും പല പ്രാവശ്യവും അദ്ദേഹം പള്ളിയിൽ വരികയും സംഗതികൾ ശരിപ്പെടുത്തുകയും എല്ലാം ചെയ്തിട്ടുള്ളതാണല്ലോ. ഇങ്ങനെ എല്ലാം ഇരുന്നിട്ടും മാർ പീലക്സിനോസ് മെത്രാച്ചൻ ആ പള്ളിയിൽ വന്നിട്ടില്ലെന്നും അദ്ദേഹത്തെ താൻ അറികയില്ലെന്നും മറ്റും താൻ സത്യം ചെയ്തു മൊഴി കൊടുത്തതായി നാം അറിയുന്നു. കൂടാതെ സ്വന്ത ഭാര്യയെ ഉപേക്ഷിച്ച് മറ്റൊരുത്തിയെ പരിഗ്രഹിച്ചിരിക്കുന്ന മുഞ്ഞനാടേത്തു കുട്ടി

എന്നവനെ നാം മുടക്കി ഇരുന്നിട്ടും അവൻ തന്റെ ഇടവകക്കാരൻ അല്ലാതിരിക്കുമ്പോഴും ആ വെപ്പാട്ടിയിൽ നിന്നുള്ള കുട്ടിയെ താൻ മാമോദീസാ മുക്കിക്കൊടുത്തതായും അറിയുന്നു. ഈ കുറ്റങ്ങൾ ഭയങ്കരങ്ങളാണ്. ഈ കുറ്റങ്ങളെല്ലാം ചെയ്തിട്ടുണ്ടെങ്കിൽ സഭയിൽ നിന്നും മുടക്കപ്പെടുവാൻ താൻ യോഗ്യനാണ്. ഇവയെ സംബന്ധിച്ചു തനിക്കു ബോധിപ്പിക്കാനുള്ള സമാധാനം ഈ മാസം 28-നു വെള്ളിയാഴ്ച രാവിലെ 8 മണിക്കു മുമ്പു നമ്മുടെ മുമ്പാകെ ഹാജരായി ബോധിപ്പിച്ചുകൊള്ളണം. അല്ലാത്തപക്ഷം സഭയിൽ നിന്നും തന്നെ മുടക്കുന്നതായിരിക്കും. ശേഷം പിന്നാലെ.

200/20-1-111. കിണറ്റുംകര കിഴക്കേതിൽ കോശിക്കു.

എം. റാഹേലിനെപ്പറ്റി വ്യാദ്ധ്യാന്മാരെ അവധി എടുപ്പിച്ചു ജോലി കൊടുക്കണമെന്നു നാം എഴുതിയിരുന്നതു അവിടെ കിട്ടിക്കാണുമല്ലോ. ഇൻസ്പെക്ടർ വിരോധിക്കാത്തപക്ഷം അവൾക്കു അവിടെ ജോലി കൊടുക്കണം. ജോലി കൊടുക്കാതിരിക്കുന്നതു പല തരത്തിൽ ദൂഷ്യമാണെന്നു അറിഞ്ഞുകൊള്ളണം. ശേഷം പിന്നാലെ.

201/20-1-111. എം. റാഹേലിനു.

നിങ്ങളുടെ ഹർജി കിട്ടി. മത്തായി സ്ഥിരം വാദ്ധ്യാരാണെന്നും നിങ്ങൾ പകരക്കാരിയാണെന്നും സ്കൂൾ റിക്കാർട്ടു കൊണ്ടു കാണുന്നു. സ്ഥിരം വാദ്ധ്യാരെ പിരിച്ചുവിട്ടു കൂടാ എന്ന് ഗവണ്മെന്റ് ഉത്തരവുണ്ട്. ഇൻസ്പെക്ടർക്ക് വിരോധമില്ലാത്തപക്ഷം നിങ്ങളെ സ്കൂളിൽ നിയമിക്കണമെന്നു കറസ്പോണ്ടന്റിന്റെ പേർക്കു എഴുതീട്ടുണ്ട്. ശേഷം പിന്നാലെ.

202/21-1-111. കൊടുവട്ടത്തു കെ. റ്റി. കുര്യൻ വാദ്ധ്യാർക്ക്.

കോട്ടയം ഭദ്രാസന ഇടവകയിലെ സണ്ടേസ്കൂൾ സംബന്ധമായ കാര്യങ്ങളെല്ലാം അന്വേഷിച്ചു ഊർജ്ജിതമായി നടത്തുന്നതിനു സണ്ടേസ്കൂൾ ജനറൽ സെക്രട്ടറിയുടെ കീഴിൽ ഈ ഭദ്രാസന ഇടവകയ്ക്ക് സണ്ടേസ്കൂൾ ഇൻസ്പെക്ടറായി വേറൊരു കല്പന ഉണ്ടാകുന്നതുവരെ ഈ കല്പന മൂലം തന്നെ നാം നിയമിച്ചിരിക്കുന്നു. പള്ളികൾതോറും സഞ്ചരിച്ചു രക്ഷകർത്താക്കളെ ഉത്സാഹിപ്പിക്കയും വേണ്ട ഗുണദോഷങ്ങൾ പറഞ്ഞുകൊടുക്കയും ചെയ്തു ഊർജ്ജിതമായി നടത്തിക്കൊള്ളണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ എഴുതി അയയ്ക്കാം.

203/28-1-111. എടവങ്കാട്ടു പള്ളിക്കാർക്ക്.

പ്രിയരെ, കോശി കത്തനാരെപ്പറ്റിയുള്ള കാര്യം കേട്ടു തീരുമാനിക്കുന്നതിലേക്കായി പള്ളിക്കാർ അയാളോടൊന്നിച്ച് ഇവിടെ വരണമെന്നു എഴുതി അയച്ചിരുന്നതനുസരിച്ച് അയാൾ ഇന്നലെയും പള്ളിക്കാർ ഇന്നുമായി നമ്മുടെ അടുക്കൽ വന്നു വിവരങ്ങൾ അറിയിച്ചിട്ടുണ്ട്. എന്നാൽ ഇടവകക്കാരുടെ സങ്കടങ്ങൾ നമുക്കു കേട്ടതിന്റെ ശേഷം വീണ്ടും ടി പട്ടക്കാരൻ നമ്മുടെ അടുക്കൽ വന്നു ആവശ്യപ്പെടുന്ന സമാധാനങ്ങൾ ബോധിപ്പിച്ചു കൊള്ളാമെന്നു സമ്മതിച്ച് തിരിച്ചുപോയിട്ടുള്ളതും ഇടവകക്കാർ അവർക്കു ഹാജരാക്കുവാനുണ്ടായിരുന്ന ചില റിക്കാർട്ടുകളും അപേക്ഷകളും നമ്മുടെ അടുക്കൽ സമർപ്പിച്ചിട്ടുള്ളതുമാകുന്നു. എങ്കിലും ഇതു സംബന്ധിച്ചുള്ള മേൽനടപടികൾക്കായി ആ ഇടവക മേലദ്ധ്യക്ഷനായ നമ്മുടെ പീലക്സിനോസു മെത്രാപ്പോലീത്താ തന്നെ വേണ്ടുന്നതു പ്രവർത്തിച്ചുകൊള്ളുമെന്നും നമുക്കു ബോദ്ധ്യമുള്ളതുകൊണ്ടു പ്രസ്തുത റിക്കാർട്ടുകൾ, അപേക്ഷ മുതലായവ ഇന്നേ ദിവസം നാം അദ്ദേഹത്തെ ഏൽപിച്ചിട്ടുള്ളതും അദ്ദേഹത്തിൽ നിന്നു നിങ്ങൾക്കു നേരിട്ടു കല്പന ലഭിക്കുന്നതുമായിരിക്കും. ശേഷം പിന്നാലെ.

204/28-1-111. മാർ പീലക്സിനോസു മെത്രാപ്പോലീത്തായ്ക്കു.

നമ്മുടെ ഉരുളിപ്രത്തു കോശി കത്തനാരെ സംബന്ധിച്ച് ഇടവകക്കാർ തന്നിട്ടുള്ള അപേക്ഷയും മറ്റു റിക്കാർട്ടുകളും ഇന്നു നാം അവിടുത്തെ ഏല്പിച്ചിട്ടുണ്ടല്ലോ. പ്രസ്തുത കാര്യം സംബന്ധിച്ച് വേണ്ടതു ചെയ്തുകൊള്ളുമല്ലോ.

205/29-1-111. Dear Mr. ... Ayyer,

In accordance willing our promise last walk, I am receiving K. O. Ittoop, an untrained V. S. L. C. holder, for appointing that as a teacher in the M. D. U. P. School, Kottayam.

Yours faithfully

206/4-2-1111. കൊല്ലം ഭദ്രാസന ഇടവകയിലെ പള്ളികൾക്ക് സർക്കുലർ കല്പന.

പ്രിയനെ, 1110 മിഥുനം 19-നു കൊട്ടാരക്കര സിമ്മനാരിയിൽ വച്ചു കൂടിയ കൊല്ലം ഭദ്രാസന ഇടവകയോഗത്തിന്റെയും 1111 ചിങ്ങം 21-നു ബുധനാഴ്ച കോട്ടയം തിയോളജിക്കൽ സിമ്മനാരിയിൽ വച്ചു കൂടിയ ഭദ്രാസന കൗൺസിലിന്റെയും നിശ്ചയങ്ങൾ ഇതോടു കൂടെ അയയ്ക്കുന്നു. ആ നിശ്ചയങ്ങളിലെ താൽപര്യമനുസരിച്ചു നിങ്ങളെല്ലാവരും നടന്നും നടത്തിച്ചും കൊള്ളണം. കൂടാതെ, ഈ മാസം സുറിയാനി കണക്കിൽ ഇരുപതാം തീയതി വ്യാഴാഴ്ചയും മലയാളം കണക്കിൽ 19-നു വ്യാഴാഴ്ച പത്തു മണിക്ക് കുണ്ടറ സിമ്മനാരിയിൽ വച്ചു കൊല്ലം ഭദ്രാസന ഇടവകയിൽപെട്ട എല്ലാ പട്ടക്കാരുടെയും ഒരു യോഗം കൂടണമെന്നു നിശ്ചയിച്ചിരിക്കുന്നതിനാൽ എല്ലാ പട്ടക്കാരെയും പള്ളിച്ചെലവിൽ അവിടെ അയയ്ക്കണം. പട്ടക്കാരെല്ലാവരും ഒഴികഴിവു കൂടാതെ അവിടെ വന്നുചേരുകയും വേണം. ശേഷം പിന്നാലെ. ദൈവം അനുഗ്രഹിക്കട്ടെ. എന്നു 1935-നു കൊല്ലം 1111 കന്നി 4-നു പത്തനംതിട്ട അരമനയിൽ നിന്നും.

207/4-2-1111. മാവിലഴികത്തു കോശി കത്തനാർക്ക്.

ടിയാൻ ചാപ്പലായി ഉപയോഗിക്കുന്ന പുരയിടത്തിൽ കുരിശു വച്ചു കൂദാശ ചെയ്തു ശവം അടക്കുന്നതിന് അനുവദിച്ചിരിക്കുന്നു എന്നു.

208/4-2-1111. മാവിലഴികത്തു കോശി കത്തനാർക്ക്.

കൊല്ലം ഡിസ്ട്രിക്റ്റിൽ ചടയമംഗലം സബ് ഡിസ്ട്രിക്റ്റിൽ പത്തനാപുരം താലൂക്കിൽ ഇടമുളയ്ക്കൽ പകുതിയിൽ ആയൂർ മുറിയ്ക്കൽ പുരയിടത്തിനും മേക്ക്, പതിവിനു വടക്ക്, ചെക്കാലഴികം പുരയിടത്തിനും ഇടവഴിക്കും കിഴക്ക്, പബ്ലിക് റോട്ടിനു തെക്ക്, പണ്ടാരപ്പാട്ടം സർവ്വെ 8/147 ... 36 സെന്റുള്ള പുരയിടത്തിൽ ഒരു ഓർത്തഡോക്സ് പള്ളി നിർമ്മിക്കുന്നതിന് അനുവദിച്ചിരിക്കുന്നു എന്നും ഗവണ്മെന്റനുവാദം വാങ്ങിക്കൊള്ളണമെന്നും പള്ളിയുടെ ആത്മീയവും ലൗകീകവുമായ സർവ്വ അധികാരങ്ങളും നമ്മിലും നമ്മുടെ പിൻഗാമികളിലേക്കും ഞങ്ങളാൽ നിയമിക്കപ്പെടുന്ന മേൽപട്ടക്കാരിലും മാത്രം സ്ഥിതി ചെയ്യുന്നതും ഞങ്ങളുടെ വിശ്വാസത്തിനൊ അഭിപ്രായത്തിനൊ വിപരീതികളായിട്ടുള്ളവർക്ക് പള്ളിയിൽ യാതൊരുവിധമായ അവകാശങ്ങളും ഇല്ലാത്തതുമാകുന്നു. 1935-നു കൊല്ലം 1111 കന്നി 4-നു പത്തനംതിട്ട അരമനയിൽ നിന്നും.

209/4-2-1111. തെക്കുംമുറിയിൽ ലൂക്കോസു കത്തനാർക്ക്.

1111 ചിങ്ങം 27-നു വ്യാഴാഴ്ച കോട്ടയത്തു കൂടിയ അസോസ്യേഷൻ മാനേജിംഗ് കമ്മട്ടിയിൽ വച്ചു കൊല്ലം ഭദ്രാസന ഇടവകയുടെ ഡിസ്ട്രിക്ട് വർക്കറായി ടിയാനെ തിരഞ്ഞെടുത്തു നിശ്ചയിച്ചതിനെ ഈ കല്പന മൂലം സ്ഥിരപ്പെടുത്തിയിരിക്കുന്നു എന്നു. പത്തനംതിട്ട അരമനയിൽ നിന്നും 1111 കന്നി 4-നു.

210/5-2-1111. കൊച്ചുപറമ്പിൽ ഗീവറുഗീസു കോശി കത്തനാരും കോട്ടയ്ക്കകത്തുപറമ്പിൽ കൊച്ചുകോശി തോമസും കൂടി കണ്ടെന്നാൽ വാഴ്വ്.

കൊല്ലം ഡിവിഷനിൽ പത്തനംതിട്ട താലൂക്കിൽ വള്ളിക്കോട്ടു പകുതിയിൽ നരിയാപുരം മുറിയിൽ അമ്പലത്തറ പുരയിടത്തിനും മേക്ക്, കുരിവല്ലൂർ പുരയിടത്തിനും വടക്ക്, കല്ലാട്ടയിൽ പുരയിടത്തിനും കിഴക്ക്, കടന്നിട്ടയിൽ പുരയിടത്തിനും തെക്ക്, പണ്ടാരവക പാട്ടം സർവ്വെ 108/1, 108/4എ ഈ നമ്പരുകളിൽപെട്ട കരിവല്ലൂർ പുരയിടവും കരിവല്ലൂർ വടക്കേമുറി പുരയിടവും കൂടി ഒന്നായി കിടക്കുന്നതിനാൽ കിഴക്കുപടിഞ്ഞാറായി മദ്ധ്യഭാഗത്തു കൂടിയുള്ള അതിരിനു തെക്കുവശം കരിവല്ലൂർ പുരയിടത്തിൽ പടിഞ്ഞാറടുത്ത് ഒരേക്കർ സ്ഥലത്തിൽ ഒരു ഓർത്തഡോക്സ് പള്ളിയും ശവക്കോട്ടയും സ്ഥാപിക്കുന്നതിനു നാം അനുവദിച്ചിരിക്കുന്നു. പള്ളിയുടെയും ശവക്കോട്ടയുടെയും ആത്മീകവും ലൗകീകവുമായ സർവ്വ അധികാരങ്ങളും നമ്മിലും നമ്മുടെ പിൻഗാമികളിലും ഞങ്ങളാൽ നിയമിക്കപ്പെടുന്ന മേൽപട്ടക്കാരിലും സ്ഥിതിചെയ്യുന്നതും ഞങ്ങളുടെ വിശ്വാസത്തിനൊ അഭിപ്രായത്തിനൊ വിപരീതികളായിട്ടുള്ളവർക്കു പള്ളിയിലും ശവക്കോട്ടയിലും യാതൊരുവിധമായ അധികാരങ്ങളും അവകാശങ്ങളും ഇല്ലാത്തതുമാകുന്നു. ഇതിലേക്ക് ആവശ്യമുള്ള ഗവണ്മെന്റനുവാദം വാങ്ങിക്കൊള്ളണം.

1935-നു കൊല്ലം 1111 കന്നി 5-നു പത്തനംതിട്ട അരമനയിൽ നിന്നും.

211/7-2-1111. തിരുവിനാൽ ഗീവറുഗീസു കത്തനാരെ തെര്യപ്പെടുത്തുന്ന നോട്ടീ

സ്. നമ്മുടെ ആജ്ഞയിലും അനുസരണത്തിലും നിന്നു താൻ വ്യതിചലിച്ചു നടന്നുവരുന്നതായി പല കാരണവശാലും നാം അറിഞ്ഞുകൊണ്ടിരിക്കുന്നു. നമ്മുടെ എതിരു കക്ഷികൾ ഇക്കഴിഞ്ഞ ചിങ്ങം 6-നു കരിങ്ങാശ്ര വെച്ചു നടത്തിയ യോഗത്തിൽ താൻ സംബന്ധിച്ചതായി നാം അറിയുന്നു.

നമ്മുടെ കല്പനപ്രകാരം താനുവേലിൽ കോശി കത്തനാർ തുമ്പമൺ തെക്കേക്കര കാദീശ്ത്താ പള്ളിയിൽ നടന്നുവരുന്നതിനെ തടയുന്നതിനായി താൻ ചെയ്ത ശ്രമങ്ങളും നാം അറിഞ്ഞുകൊണ്ടിരിക്കുന്നു.

മേൽപ്രകാരവും മറ്റനേകവിധത്തിലും താൻ കുറ്റകരമായും, വിശുദ്ധ സഭയിൽ നിന്നു മുടക്കപ്പെടുവാൻ തക്കവിധത്തിലും പ്രവർത്തിച്ചു വരുന്നതായി നമുക്കു വിശ്വാസയോഗ്യമായ അറിവുകൾ കിട്ടിയിരിക്കുന്നതാകയാൽ, ഈ നോട്ടീസു കിട്ടുന്ന തീയതി മുതൽ മൂന്നു ദിവസിയ്ക്കകം താൻ നമ്മുടെ അടുക്കൽ നേരിട്ടു വന്നു സമാധാനം ബോധിപ്പിച്ചുകൊള്ളേണ്ടതും, അപ്രകാരം ചെയ്യാതിരിക്കയൊ, തന്റെ സമാധാനം തൃപ്തികരമാകാതിരിക്കയോ ചെയ്യുന്നപക്ഷം നമ്മിൽ നിക്ഷിപ്തമായിരിക്കുന്ന ശ്ലൈഹികാധികാരം ഉപയോഗിച്ചു വിശുദ്ധ സഭയിൽ നിന്നു തന്നെ നാം മുടക്കി പുറത്താക്കുന്നതാണെന്നുള്ള വിവരം ഇതിനാൽ അറിയിച്ചിരിക്കുന്നു. നാം മാവേലിക്കര വഴി പരുമലയ്ക്കു പോകുന്നതാണ്. അതിനാൽ താൻ മാവേലിക്കരയോ പരുമലയോ വന്നു നമ്മെ കണ്ടുകൊള്ളണം.

എന്നു 1935-നു കൊല്ലം 1111 കന്നി 7-നു പത്തനംതിട്ട അരമനയിൽ നിന്നും.

**മാവേലിക്കര നിന്നും കന്നി 10-നു വ്യാഴാഴ്ച പരുമല സിമ്മനാരിയിൽ എഴുന്നള്ളി.**

212/13-2-1111. തോനയ്ക്കാട്ടു പള്ളി വികാരിക്കും പള്ളിക്കാർക്കും.

പ്രിയരെ, നിങ്ങളുടെ പള്ളി സംബന്ധമായി ചില കുഴപ്പങ്ങളുണ്ടെന്നും മറ്റും നമുക്കു ഹർജിയിട്ടിരിക്കുകയാൽ അതിനെ സംബന്ധിച്ചു വിചാരണ കഴിച്ചു തീരുമാനം ചെയ്യുന്നതിനു നിങ്ങൾ പള്ളിക്കാരും വികാരിയും കൂടി 14-നു തിങ്കളാഴ്ച മൂന്നു മണിക്കു മാവേലിക്കര പുതിയകാവു പള്ളിയിൽ നമ്മളുടെ അടുക്കൽ വന്നു ചേരണം. എന്ന്, 1935-നു കൊല്ലം 1111 കന്നി 13-നു പരുമല സിമ്മനാരിയിൽ നിന്നും.

**കന്നി 15-നു പരുമല സിമ്മനാരിയിൽ നിന്നും മാവേലിക്കര പള്ളിയിൽ എത്തി. 16-നു മാവേലിക്കര നിന്നും കുണ്ടറ അരമനയിൽ എത്തി. 17-നു വ്യാഴാഴ്ച കൊല്ലം ഭദ്രാസന ഇടവകയിൽപ്പെട്ട പട്ടക്കാരുടെ ഒരു യോഗം നടന്നു.**

213/18-2-1111. ഇളമാട് പള്ളിക്കാർക്ക്.

പ്രിയരെ, 1111-ാമാണ്ട് കന്നി മാസം 13-നു നിങ്ങൾ കൂടിയ ഇടവകയോഗത്തിന്റെ റിപ്പോർട്ട് അയച്ചത് കിട്ടി. നിങ്ങളുടെ പള്ളിവികാരി മാവിലഴികത്തു കോശി കത്തനാരെ കമ്മറ്റി പ്രസിഡണ്ടും ട്രസ്റ്റിയുമായും കൈക്കാരനായി ... കൊച്ചുകോണത്ത് തെങ്ങുമ്പണ പുത്തൻവീട്ടിൽ ഗീവറുഗീസു ചാക്കോയേയും കമ്മറ്റി അംഗങ്ങളായി മോളുവിളകായിൽ കുഞ്ചാണ്ടി ചാക്കോ, പുളിയറകുന്നിൽ വലിയവിള പുത്തൻവീട്ടിൽ തര്യൻ ഇടിക്കുള, മോളുവിള പുത്തൻവീട്ടിൽ കോശി ഇടിക്കുള എന്നിവരേയും കണക്കുപരിശോധകനായി കമ്മറ്റി അംഗങ്ങളിൽ ഒരാളായ മോളുവിളകായിൽ കുഞ്ചാണ്ടി ചാക്കോയേയും ഇനി ഒരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും നാം അംഗീകരിച്ചിരിക്കുന്നു. പുതിയ കമ്മറ്റിക്കാർ തങ്ങളുടെ ജോലി ക്രമമായും യോഗ്യമായും ചെയ്തുകൊള്ളണം. ശേഷം പിന്നാലെ.

214/23-2-1111. ചരുവിളയിൽ മാത്തൻ തര്യന് അയാളുടെ ഹർജി അനുസരിച്ച് 110 സിവിൾ 1932-ാം നമ്പർ കേസിന് ഹാജരാക്കുന്നതിനായി 1095-ാ മാണ്ട് 118 നമ്പരായി ഉമ്മണ്ണൂർ പള്ളിക്ക് അയച്ച കല്പനയുടെ ഡയറിയിൽ കാണുന്ന ചുരുങ്ങിയ പകർപ്പ് കൊടുത്തു.

**23-2-110 ബുധനാഴ്ച 1 മണിക്കു കുണ്ടറ സിമ്മനാരിയിൽ നിന്നും പുറപ്പെട്ടു 5 മണിക്കു കോട്ടയം സുറിയാനി സിമ്മനാരിയിൽ എത്തി.**

215/25-2-111. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ കാതോലിക്കേറ്റു നിധിയുടെ ഇനീഷ്യറ്റിംഗ് കമ്മറ്റി സിക്രട്ടറി എ. എം. വർക്കിക്കു വാഴ്വ്.

പ്രിയനെ, ഇപ്പോൾ നടത്തുന്ന തിയോളജിക്കൽ സിമ്മനാരിയുടെ ഗ്രാന്റായി അനുവദിച്ചിട്ടുള്ള രൂപാ അഞ്ഞൂറും വാങ്ങിക്കുന്നതിനെ സംബന്ധിച്ച് മല്പാൻ ചെറിയമഠത്തിൽ സ്കറിയാ കശ്ശീശാ നമ്മുടെ അടുക്കൽ അറിയിക്കയുണ്ടായി. ആ തുക നാം തന്നെ വാങ്ങി അതിനുദ്ദേശിച്ചിട്ടുള്ള വിഷയങ്ങൾക്കായി ചെലവിടുന്നതു നന്നെന്നു തോന്നുന്നതിനാൽ ടി സംഖ്യ ഉടനെതന്നെ നമ്മുടെ പേർക്കു അയയ്ക്കണമെന്നു താൽപര്യപ്പെടുന്നു.

ഈ തുക പറ്റിയ വിവരത്തിനുള്ള രസീതും ഇതു സഹിതം അയയ്ക്കുന്നു. ശേഷം പിന്നാലെ. ദൈവം അനുഗ്രഹിക്കട്ടെ. കോട്ടയം സുറിയാനി സിമ്മനാരിയിൽ നിന്നും.

216/14th Oct. 1935 (28-2-111). To the Superintendent of Stamps, Cochin Govt., Ernakulam

Sir,

With reference to your letter d/21-9-'35, I have the ... to send herewith as list of important holydays celebrated by the Orthodox Syrian Christians for the year 1111.

The festivals referred to fall as the dates noted below.

| | |
|---|---|
| Christmas | 23rd Dhanu 1111 / 7th January 1936. |
| Epiphany | 6th Makaram 1111 / 19th January 1936. |
| Maundy Thursday | 27th Meenam 1111 / 9th April 1936. |
| Good Friday | 28th Meenam 1111 / 10th April 1936. |
| Good Saturday | 29th Meenam 1111 / 11th April 1936. |
| Easter Sunday | 30th Meenam 1111 / 12th April 1936. |
| Ascension day | 8th Edavam 1111 / 21st May 1936. |

I have the Honour to be

Sir,

Your most obedient servant
Catholicos (sd)

217/2-3-111. പറങ്കിമാംമൂട്ടിൽ യോഹന്നാൻ കത്തനാർക്കു വാഴ്വ്.

പ്രിയനെ, താൻ റീത്തിൽ പോകുന്നതിനു മുമ്പ് പാലനിരപ്പിൽ സെഹിയോൻ പള്ളി നടത്തി വന്നിരുന്നല്ലോ. എന്നാൽ താൻ തിരികെ വന്നതിന്റെ ശേഷം ഇതുവരെയും ആ പള്ളി നടത്തീട്ടില്ലെന്നറിയുന്നു. മുമ്പ് താൻ നടത്തിവന്നിരുന്നതുപോലെ വേറൊരു കല്പന ഉണ്ടാകുന്നതു വരേയ്ക്കും ആ പള്ളി നടത്തിക്കൊള്ളണം. ശേഷം പിന്നാലെ.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**



**തൃശൂർ ഭദ്രാസന മെത്രാപ്പോലീത്ത യൂഹാനോൻ മാർ മിലിത്തോസ് റിട്ടയർമെന്റ് ജീവിതത്തിനായി പഴയന്നൂർ മലങ്കര ഓർത്തഡോക്സ് സ്റ്റഡി സെന്ററിനോട് ചേർന്ന് പണികഴിപ്പിച്ച ഭവനം കൂദാശ ചെയ്ത് താമസം ആരംഭിച്ചു.**




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




# മാർ അപ്രേം മെത്രാപ്പോലീത്താ: ഐക്യത്തിനു വേണ്ടി നിലകൊണ്ട മഹാ ഇടയൻ

## വർഗീസ് ജോൺ തോട്ടപ്പുഴ

കൽദായ സഭയിൽ മൂന്നു പതിറ്റാണ്ടായി നിലനിന്ന ഭിന്നത പരിഹരിച്ച് യോജിപ്പുണ്ടായത് മാർ അപ്രേം മെത്രാപ്പോലീത്തായുടെ കാലത്താണ്. ഐക്യത്തിനു വേണ്ടി അദ്ദേഹം ശക്തമായ നിലപാടെടുത്തതു കൊണ്ടാണ് ഐക്യം വേഗത്തിലായത്.

മാർ ഈശൈ ശിംഓൻ ഇരുപത്തിമൂന്നാമൻ പാത്രിയർക്കീസും മാർ തോമ്മാ ധർമ്മോ മെത്രാപ്പോലീത്തായും തമ്മിലുണ്ടായ അഭിപ്രായഭിന്നത വർദ്ധിച്ച് 1964-ൽ മെത്രാപ്പോലീത്തായുടെ സസ്പെൻഷനിൽ കലാശിച്ചു. പാത്രിയർക്കീസിനെ അനുകൂലിച്ചവർ ‘ബാവാകക്ഷി’ എന്നും മെത്രാപ്പോലീത്തായെ അനുകൂലിച്ചവർ ‘മെത്രാൻകക്ഷി’ എന്നും അറിയപ്പെട്ടു. വൈകാതെ വ്യവഹാരവും ആരംഭിച്ചു.

മാർ അപ്രേം മെത്രാപ്പോലീത്തായും പൗലോസ് മാർ പൗലോസ് എപ്പിസ്കോപ്പായും കേരളത്തിലെ മെത്രാൻകക്ഷിക്കു വേണ്ടി 1968-ൽ വാഴിക്കപ്പെട്ടു. മാർ തോമ്മാ ധർമ്മോ പാത്രിയർക്കീസായി വാഴിക്കപ്പെട്ടതോടെ സഭ അഗോള തലത്തിലും പിളർന്നു. ബാവാകക്ഷിക്കു വേണ്ടി 1971-ൽ മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ വാഴിക്കപ്പെട്ടു. 1976-ൽ പാത്രിയർക്കീസുമാരുടെ കുടുംബ പാരമ്പര്യവാഴ്ച അവസാനിക്കുകയും ഐക്യത്തിനുള്ള അന്തരീക്ഷം സംജാതമാകുകയും ചെയ്തു. യോജിപ്പിനുള്ള ചർച്ചകൾ വൈകാതെ ആരംഭിച്ചെങ്കിലും അന്നു വിജയിച്ചില്ല. സഭയിലെ യോജിപ്പ് ലക്ഷ്യമാക്കി ഇരു ഭാഗത്തെയും ഐക്യവാദികൾ ചേർന്ന ഒരു സംഘം പ്രവർത്തിച്ചിരുന്നു.

ബാവാകക്ഷിയിലെ മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ ഷഷ്ഠിപൂർത്തി 1980-ൽ ആഘോഷിച്ചപ്പോൾ മെത്രാൻ കക്ഷിയിലെ മാർ അപ്രേമും മാർ പൗലോസും സംബന്ധിച്ചത് ശ്രദ്ധേയമായി. ബാവാകക്ഷിയുടെ തലവനായ മാർ ദിൻഹാ നാലാമൻ പാത്രിയർക്കീസ് 1991-ൽ കേരളത്തിലെത്തിയപ്പോൾ മെത്രാൻ കക്ഷി അവരുടെ ആസ്ഥാനത്ത് അദ്ദേഹത്തിന് സ്വീകരണം നൽകി. അന്നു നടത്തിയ ഐക്യശ്രമം പരാജയപ്പെട്ടെങ്കിലും ഇരുകക്ഷികളിലും ഐക്യപ്രതീക്ഷ വർദ്ധിക്കുന്നതിനിടയാക്കി. ആഗോള തലത്തിലുള്ള യോജിപ്പ് വൈകുമെന്ന് മനസ്സിലാക്കിയ പാത്രിയർക്കീസ് ഇന്ത്യയിലെങ്കിലും വൈകാതെ യോജിപ്പുണ്ടാക്കണമെന്ന് നിർദേശിച്ചു.

1995-ൽ അന്തരീക്ഷം ആകെ മാറി. മാർ അപ്രേം മെത്രാപ്പോലീത്താ, മറുഭാഗത്തെ ബിഷപ്പ് മാർ ബാവായ് സോറോയുമായും തുടർന്ന് മാർ ദിൻഹാ പാത്രിയർക്കീസുമായും ചർച്ച നടത്തി. മാർ നർസായ് മെത്രാപ്പോലീത്തായെയും ബിഷപ്പ് മാർ മിലീസ് സയ്യായെയും പാത്രിയർക്കീസ് കേരളത്തിലേക്ക് അയച്ചു. അവർ ഇരുവിഭാഗങ്ങളുമായി ചർച്ച നടത്തി.

ചർച്ച വിജയിച്ചതോടെ ഇന്ത്യയിലെ സഭയിൽ 1995 നവംബർ 13-നു ഐക്യമുണ്ടായി. ഇരു കക്ഷിയിലുമുണ്ടായിരുന്ന മൂന്നു മേൽപ്പട്ടക്കാരെയും പട്ടക്കാരെയും പരസ്പരം അംഗീകരിച്ചു. യോജിച്ച ഇന്ത്യൻ സഭ ഷിക്കാഗോ ആസ്ഥാനമായിരുന്ന (ബാവാകക്ഷിയുടെ) മാർ ദിൻഹാ പാത്രിയർക്കീസിനെ സഭാതലവനായി അംഗീകരിച്ചു. ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചു. ഏറ്റവും പ്രായം കൂടിയ മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ എപ്പിസ്കോപ്പൽ കൗൺസിൽ ചെയർമാനും മാർ പൗലോസ് എപ്പിസ്കോപ്പാ സെക്രട്ടറിയും മാർ അപ്രേം ഭരണച്ചുമതലയുള്ള മെത്രാപ്പോലീത്തായും ആയിരിക്കണമെന്ന് നിശ്ചയിച്ചു. ഇരു ഭാഗത്തുണ്ടായിരുന്ന നാലു വീതം ട്രസ്റ്റിമാർ ഐക്യസഭയുടെ കേന്ദ്ര ട്രസ്റ്റിമാരായി. തുടർന്ന് 1962 മുതലുണ്ടായിരുന്ന കേസുകൾ പിൻവലിച്ചു.

പരിഷ്കരിച്ച ഭരണഘടന 1997ൽ നിലവിൽ വന്നു. എപ്പിസ്കോപ്പൽ കൗൺസിൽ ചെയർമാനായ മാർ തിമോത്തിയോസ് 1997-ൽ വിരമിച്ച് പാത്രിയാർക്കൽ ഡെലിഗേറ്റ് മാത്രമായി പ്രവർത്തിച്ചു. മാർ പൗലോസ് 1998-ലും മാർ തിമോത്തിയോസ് 2001-ലും കാലംചെയ്തു. മാർ ദിൻഹാ പാത്രിയർക്കീസിൻറെ 2000-ലെ



## മാർ അപ്രേം മെത്രാപ്പോലീത്താ കാലം ചെയ്തു

തൃശ്ശൂർ: പൗരസ്ത്യ കൽദായ സുറിയാനി സഭയുടെ അഭിവന്ദ്യ ഡോ. മാർ അപ്രേം മെത്രാപ്പോലീത്ത കാലം ചെയ്തു. മൂക്കൻ ഫാമിലിയിൽ ദേവസി കൊച്ചു മറിയം ദമ്പതികളുടെ പത്ത് മക്കളിൽ നാലാമനായി ജനിച്ചു. കാൽഡിയൻ സിറിയൻ സ്കൂളിൽ ഹൈസ്കൂൾ പഠനം നേടി, സെൻ്റ് തോമസ് കോളജിൽ നിന്നും ഇൻഡർ മീഡിയേറ്റ് പാസ്സായി ലിയോണർഡ് തിയോളജിക്കൽ കോളജ് ജബൽപൂർ, സെൻ്റ് ബോണി ഫൈഡ് കോളേജ് ലണ്ടൻ, യു ടീ കോളജ് ബാംഗ്ലൂർ, പ്രിൻസ്റ്റൺ തിയോളജിക്കൽ സെമിനാരി, യൂണിയൻ തിയോളജിക്കൽ സെമിനാരി ന്യൂയോർക്ക്, എന്നിവിടങ്ങളിൽ ഉപരിപഠനം പൂർത്തിയായി. തിയോളജിയും സുറിയാനിയിലും 2 ഡോക്ടറേറ്റും കരസ്ഥമാക്കിയിട്ടുണ്ട്. 1961-ൽ ശെമ്മാശ പദവിയിലെത്തിയ തിരുമേനി 1965-ൽ കശീശ 1968 ൽ എപ്പിസ്കോപ്പയും തുടർന്ന് മെത്രാപ്പോലീത്തയുമായി സ്ഥാനമേറ്റെടുത്തു. ഓരോ ജന്മദിനത്തിലും ഓരോ പുസ്തകങ്ങൾ പുറത്തിറക്കുക തിരുമേനിയുടെ ശീലമായിരുന്നു. ഏറ്റവും കൂടുതൽ കോപ്പി പ്രചാരത്തിലുള്ള പുസ്തകമാണ് *ലാഫിങ് വിത്ത് തെ ബിഷപ്പ്*. നിരവധി ഗാനങ്ങൾ രചിച്ച തിരുമേനിയുടെ കാൽവരി ക്രൂശിൽ നോക്കി ഞാൻ എന്ന ഗാനം 101 ഭാഷകളിൽ തർജ്ജമ ചെയ്തിട്ടുണ്ട്. ശ്രീ നാരായണ ഗുരു 100 വർഷം മുമ്പ് രചിച്ച ദൈവദശകം എന്ന ശ്ലോകം യേശു സംസാരിച്ചിരുന്ന അരാമായ ഭാക്ഷയിലേക്ക് മാർ അപ്രേം തിരുമേനി തർജ്ജമ ചെയ്തിട്ടുണ്ട്. സംഗീത ആസ്വാദകൻ ആയ തിരുമേനി സംഗീതത്തോടുള്ള താല്പര്യം കാരണം സിത്താർ, കീബോർഡ് എന്നിവ തിരക്കുകൾക്കിടയിലും പഠിക്കാൻ ശ്രമിച്ചിട്ടുണ്ട്. തിരുമേനിയുടെ എക്കാലത്തെയും താൽപര്യമായിരുന്നു സഭകൾ തമ്മിലുള്ള ഐക്യം. മദ്യവർജ്ജന പ്രവർത്തനങ്ങൾക്ക് തിരുമേനി മുന്നിട്ടു ഇറങ്ങിയിട്ടുണ്ട്. 8 ഭാഷകൾ ഹൃദിസ്ഥമാണ്. 2015-ൽ മാറൻ മാർ ദിൻഹ നാലാമൻ പാത്രിയർക്കീസ് ബാവയുടെ നിര്യാണത്തെത്തുടർന്ന് അടുത്ത പാത്രിയർക്കീസ് തെരഞ്ഞെടുക്കുന്ന 6 മാസത്തോളം ആഗോള സഭയെ നയിക്കാൻ തിരുമേനിക്ക് ഭാഗ്യം ലഭിച്ചിട്ടുണ്ട്.

കേരള സന്ദർശനം ഐക്യം ഊട്ടിയുറപ്പിച്ചു. അദ്ദേഹം വീണ്ടും 2010-ൽ കേരളത്തിലെത്തി മാർ ഔഗിൻ കുര്യാക്കോസ്, മാർ യോഹന്നാൻ ജോസഫ് എന്നീ രണ്ട് എപ്പിസ്കോപ്പാമാരെ വാഴിച്ചു.

മാർ അപ്രേം മെത്രാപ്പോലീത്താ കാലം ചെയ്തതോടെ ഇപ്പോൾ ഇന്ത്യയിൽ സഭയ്ക്ക് ഒരു മെത്രാപ്പോലീത്തായും ഒരു എപ്പിസ്കോപ്പായുമുണ്ട്. മാർ ആവാ മൂന്നാമൻ പാത്രിയർക്കീസ് (എർബിൽ, ഇറാക്ക്) ആണ് ഇപ്പോഴത്തെ സഭാ തലവൻ. മാർ ഗീവർഗീസ് മൂന്നാമൻ യൗനാൻ പാത്രിയർക്കീസ് (ബാഗ്ദാദ്, ഇറാക്ക്) നേതൃത്വം നൽകുന്ന ഒരു ചെറിയ വിഭാഗവുമുണ്ട്.

ആഗോള തലത്തിലുള്ള ഐക്യശ്രമങ്ങൾ ഇപ്പോഴും ഉപേക്ഷിച്ചിട്ടില്ല. പാത്രിയർക്കീസുമാരും മെത്രാന്മാരും കൂടിക്കാഴ്ചകളും പരസ്പരസന്ദർശനങ്ങളും നടത്തുന്നുണ്ട്. സമീപഭാവിയിൽ തന്നെ പൂർണ്ണയോജിപ്പിലെത്തുമെന്നുള്ള പ്രതീക്ഷയിലാണ് ഇരുകക്ഷികളും.

### സുദീർഘ നേതൃത്വം

കേരളത്തിലെ ക്രൈസ്തവസഭകളിൽ ഏറ്റവും കൂടുതൽ കാലം മേൽപട്ടക്കാരായവരിൽ രണ്ടാം സ്ഥാനത്താണ് മാർ അപ്രേം മെത്രാപ്പാലീത്താ. 1968 സെപ്റ്റംബർ 21-ന് എപ്പിസ്കോപ്പായും 29-ന് മെത്രാപ്പോലീത്തായുമായ അദ്ദേഹം 20, 743 ദിവസം (56 വർഷം 9 മാസം 16 ദിവസം) മേൽപട്ടസ്ഥാനത്തുണ്ടായിരുന്നു.

ഇക്കാര്യത്തിൽ ഒന്നാം സ്ഥാനത്ത് ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ വലിയ മെത്രാപ്പോലീത്തായാണ്. 1953 മേയ് 23 മുതൽ 2021 മേയ് 5 വരെ 24,819 ദിവസം (67 വർഷം 11 മാസം 12 ദിവസം).

ബിഷപ്പ് ഡോ. ജെറോം ഫെർണാണ്ടസ് 1937 ഡിസംബർ 12 മുതൽ 1992 ഫെബ്രുവരി 26 വരെ 19,799 ദിവസം (54 വർഷം രണ്ടര മാസം) ആണ് മൂന്നാം സ്ഥാനത്ത്.

കാലം ചെയ്ത പരിശുദ്ധ ബസേലിയസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, ഏബ്രഹാം മാർ ക്ലിമ്മീസ് വലിയ മെത്രാപ്പോലീത്ത, പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ, ആർച്ചുബിഷപ്പ് മാർ ജോസഫ് പവ്വത്തിൽ, ശ്രേഷ്ഠ ബസേലിയോസ് തോമസ് പ്രഥമൻ കാതോലിക്കാ ബാവാ, ബിഷപ്പ് മാർ സെബാസ്റ്റ്യൻ വള്ളോപ്പിള്ളി എന്നിവരും ഇന്നും ജീവിച്ചിരിക്കുന്ന ആർച്ചുബിഷപ്പ് മാർ ജേക്കബ് തൂങ്കുഴി, ബിഷപ്പ് മാർ ജോസഫ് പള്ളിക്കാപ്പറമ്പിൽ എന്നിവരും അര നൂറ്റാണ്ടു പൂർത്തിയാക്കിയവരാണ്.

# ജേക്കബ് വർഗീസ് മന്നാക്കുഴിയിൽ: ആജീവനാന്ത ജ്ഞാനകാംക്ഷി



## ഡോ. എം. കുര്യൻ തോമസ്

ദേശസാൽകൃത ബാങ്കിൽ നിന്നും മാനേജരായി അടുത്തൂൺ പറ്റിയ, യാതൊരു കുടുംബപ്രാരാബ്ദവും ഇല്ലാത്ത, ഒരു ശരാശരി മലയാളി പിന്നീട് എന്തു ചെയ്യും? കുറച്ചുപേർ ഒരുപക്ഷേ സ്വകാര്യ സ്ഥാപനങ്ങളിലേയ്ക്കു ചേക്കേറും. എന്നാൽ ഭൂരിപക്ഷവും അലസതയുടെ വാർദ്ധ്യകൃത്തിലേയ്ക്കു മുങ്ങിത്താഴും. അതാണ് സാധാരണ സംഭവിക്കുന്നത്.

പക്ഷേ അത്തരമൊരു ശരാശരിക്കാരനായിരുന്നില്ല കുഞ്ഞുമോൻ അച്ചായൻ എന്നു സ്നേഹപൂർവം സംബോധന ചെയ്യപ്പെട്ടിരുന്ന ജേക്കബ് വർഗീസ് മന്നാക്കുഴിയിൽ. സാധാരണക്കാരിൽനിന്നും വ്യത്യസ്ഥനായി ജ്ഞാനസമ്പാദനത്തിനും വിതരണത്തിനുമാണ് തന്റെ റിട്ടയർമെന്റ് ലൈഫ് അദ്ദേഹം വിനിയോഗിച്ചത്. ഭൗതീകദൃഷ്യാ ഈ നിരന്തര അദ്ധ്വാനം അദ്ദേഹത്തിനൊന്നും നേടിക്കൊടുത്തില്ല എന്നു മാത്രമല്ല, വ്യയഹേതുവുമായിരുന്നു. പക്ഷേ അതൊന്നും അദ്ദേഹത്തെ ബാധിക്കുന്ന വിഷയമല്ലായിരുന്നു. ജ്ഞാനപഥത്തിലെ തന്റെ സാധന അദ്ദേഹം അനസ്യൂതം തുടർന്നുകൊണ്ടിരുന്നു.

ഈടുറ്റ പാശ്ചാത്യ സുറിയാനി പിതാക്കന്മാരുടെ കൃതികളുടെ മലയാള പരിഭാഷകൻ എന്ന നിലയിലാണ് കേരളത്തിലെ വൈജ്ഞാനിക മേഖലയിൽ ജേക്കബ് വർഗീസ് മന്നാക്കുഴിയിൽ അറിയപ്പെടുന്നത്. പ. ഇഗ്നാത്തിയോസ് അപ്രേം പ്രഥമൻ ബർസോം പാത്രിയർക്കീസിന്റെ സുറിയാനി സാഹിത്യ-ശാസ്ത്ര പഠനങ്ങളായ ചിതറിയ മുത്തുകൾ, അദ്ദേഹത്തിന്റെ തന്നെ സുറിയാനി ഭദ്രാസനങ്ങളുടെ ചരിത്രം, നാലാം നൂറ്റാണ്ടുവരെയുള്ള എഡേസായിലേയും പ്രാന്തപ്രദേശങ്ങളിലേയും ക്രിസ്തുമതചരിത്രം പ്രതിപാദിക്കുന്ന അതിപുരാതന സുറിയാനി രേഖകൾ, പ. ഇഗ്നാത്തിയോസ് യാക്കൂബ് ത്രിതീയൻ പാത്രിയർക്കീസിന്റെ ഇന്ത്യയിലെ സുറിയാനി സഭാ ചരിത്രം മുതലായവ അവയിൽ ചിലതു മാത്രമാണ്. അദ്ദേഹത്തിന്റെ ക്ലേശകരമായ ഈ യജ്ഞം ഇല്ലായിരുന്നുവെങ്കിൽ തീർച്ചയായും ഈ കൃതികൾ മലയാള വായനക്കാർക്ക് ഇന്നും അജ്ഞാതമായിരുന്നേനേ എന്നത് നിസംശയമാണ്.

അറബിയിലും സുറിയാനിയിലും വിരചിതമായ ഈ കൃതികളുടെ ഇംഗ്ലീഷ് പരിഭാഷകളെ അവലംബിച്ചാണ് ജേക്കബ് വർഗീസ് മന്നാക്കുഴിയിൽ സുന്ദരമായ ഭാഷയിൽ അർത്ഥചോർച്ച കൂടാതെ തന്റെ ദൗത്യം നിർവഹിച്ചത്. മീഖായേൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സഹോദര പൗത്രനായിരുന്ന അദ്ദേഹത്തിന്റെ സ്വാർജ്ജിതമായ സുറിയാനി ഭാഷാ പാണ്ഡിത്യവും നിർലോപം ഈ പരിഭാഷകളിൽ അദ്ദേഹം ഉപയോഗിച്ചിട്ടുണ്ട്. അടിസ്ഥാനമായി അദ്ദേഹം ഉപയോഗിച്ച ഇംഗ്ലീഷ് പരിഭാഷകളിൽ കടന്നുകൂടിയ ചില്ലറ വികല്പങ്ങളെ സുറിയാനി മൂലം ഉപയോഗിച്ച് അദ്ദേഹം സംശോധന ചെയ്ത വസ്തുത ഈ ലേഖകനു നേരിട്ടറിയാം.

ഇവ കൂടാതെ വി. കുർബാന തക്സ, ശ്ഹീമോ നമസ്ക്കാരം മുതലായ ചില ആരാധനാ ഗ്രന്ഥങ്ങളുടെ പരിഭാഷയിൽ അദ്ദേഹം സുപ്രധാന പങ്ക് വഹിക്കുകയും ചില ഇംഗ്ലീഷ് കൃതികൾ മലയാളത്തിലേയ്ക്കു പരിഭാപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

വൈജ്ഞാനിക മേഖലയിലും അക്കാദമിക് പ്രവർത്തനങ്ങളിലും അദ്ദേഹത്തിനു കക്ഷി ഭേദമൊന്നും ഇല്ലായിരുന്നു എന്നതിന് ഈ ലേഖകൻ തന്നെ സാക്ഷി. ഈ ലേഖകന്റെ പല ഗവേഷണ സംരംഭങ്ങളിലും അദ്ദേഹം സജീവമായി സഹകരിച്ചിട്ടുണ്ട്. മൂലരേഖകൾ കണ്ടെടുക്കുക, അവ സുറിയാനിയിൽ നിന്നും പരിഭാഷപ്പെടുത്തുക എന്നതിലുമുപരി നിസാരമായ ചില വസ്തുതാശകലങ്ങളെപ്പറ്റിയുള്ള സംശയങ്ങൾ ദൂരീകരിക്കുവാൻ ഏതറ്റം വരെ പോകുവാനും അദ്ദേഹം തയാറായിരുന്നു. ഈ ലേഖകനോടൊപ്പവും സ്വന്തം നിലയിലും അദ്ദേഹം ക്ലേശകരമായ പല യാത്രകളും നടത്തി സംശയദൂരീകരണം വരുത്തിയ അനേകം സംഭവങ്ങളുണ്ട്. അതേസമയം തന്നെ തന്റെ സ്വന്തം സംശയങ്ങൾ ദൂരീകരിക്കുവാൻ ആരുടേയും സഹായം സ്വീകരിക്കുവാൻ അദ്ദേഹത്തിനു മടിയുമുണ്ടായിരുന്നില്ല.

കേരളത്തിലെ വൈജ്ഞാനിക മേഖലയിൽ ജേക്കബ് വർഗീസ് മന്നാക്കുഴിയിൽ അർഹമായ ബഹുമാനം നേടിയിട്ടുണ്ടോ എന്നു സംശയമാണ്. അറിയേണ്ട പലർക്കും അദ്ദേഹം ഇന്നും അജ്ഞാതനായി തുടരുന്നു. ഒരു പരിധി വരെ അദ്ദേഹം വെച്ചുപുലർത്തിയിരുന്ന വ്യക്തമായ ആദർശങ്ങളും അവ തുറന്നടിച്ചു പ്രകടിപ്പിക്കുന്ന സ്വഭാവവും ഇതിനൊരു കാരണമായിട്ടുണ്ടാവാം. മലങ്കരസഭയുടെ ശാന്തിയും ഐക്യവും അമിതമായി ആഗ്രഹിച്ചിരുന്ന അദ്ദേഹത്തിന് അതിനെക്കുറിച്ചും തന്റേതായ ഒരു നിലപാടുണ്ടായിരുന്നു.

വേദപുസ്തകത്തിലെ സ്ത്രീ കഥാപാത്രങ്ങൾ

# തെക്കോവയിലെ ജ്ഞാനിയായ സ്ത്രീ


## സിസ്റ്റർ മേരി OSM

(ബേത്‌ലഹേം ദയറ കിഴക്കമ്പലം)




തെക്കോവയിലെ ജ്ഞാനിയായ സ്ത്രീ ബൈബിളിലെ ഒരു പ്രത്യേക കഥാപാത്രമാണ്. 2 ശമുവേൽ 14-ൽ ഒരിക്കൽ മാത്രമേ അവൾ പ്രത്യക്ഷപ്പെടുന്നുള്ളൂ, പക്ഷേ അവളുടെ പങ്ക് വളരെ പ്രധാനമാണ്. തെക്കോവ എന്ന ചെറിയ പട്ടണത്തിലാണ് അവൾ താമസിച്ചിരുന്നത്, അവളുടെ പേര് നമുക്കറിയില്ലെങ്കിലും ബൈബിൾ അവളെ ജ്ഞാനിയെന്നാണ് വിളിക്കുന്നത്.

അവളേക്കുറിച്ചുള്ള പരാമർശം നടക്കുന്നത് ദാവീദ് രാജാവിന്റെ കാലത്താണ്. ദാവീദിന് തന്റെ മകൻ അബ്ശാലോമുമായി ബന്ധം തകർന്നിരുന്നു, അവൻ തന്റെ സഹോദരൻ അമ്നോനെ കൊന്ന് ഒളിച്ചോടി. ദാവീദ് ദുഃഖിതനും കോപാകുലനുമായിരുന്നു, പക്ഷേ അബ്ശാലോമിനെ തിരികെ കൊണ്ടുവരാൻ അവൻ ഒരു നടപടിയും സ്വീകരിച്ചില്ല. അപ്പോഴാണ് ദാവീദിന്റെ സൈന്യാധിപനായ യോവാബ് തെക്കോവയിലെ ജ്ഞാനിയായ സ്ത്രീയോട് സഹായം ചോദിച്ചത്. രാജാവിന്റെ മനസ്സ് മാറ്റാൻ ഒരു സമർത്ഥമായ കഥ ഉപയോഗിച്ച് അവനോട് സംസാരിക്കാൻ അവൾ സമ്മതിച്ചു.

ഒരിക്കൽ മാത്രമേ അവളെ കുറിച്ച് നമ്മൾ കേട്ടിട്ടുള്ളൂവെങ്കിലും, അവളുടെ വാക്കുകളും പ്രവൃത്തികളും ജ്ഞാനം, ധൈര്യം, വിശ്വാസം, ജ്ഞാനിയായ ഒരു സ്ത്രീയുടെ ശക്തി എന്നിവയെക്കുറിച്ച് നമ്മെ വളരെയധികം പഠിപ്പിക്കുന്നു.

### 1. ധൈര്യശാലിയായവൾ

തെക്കോവയിലെ സ്ത്രീയുടെ ഏറ്റവും വലിയ ഗുണങ്ങളിലൊന്ന് ധൈര്യമാണ്. അക്കാലത്ത് ഒരു രാജാവിനോട് സംസാരിക്കുന്നത് എളുപ്പമായിരുന്നില്ല. രാജാക്കന്മാർക്ക് ജീവിതത്തിലും മരണത്തിലും അധികാരമുണ്ടായിരുന്നു. ആരെങ്കിലും രാജാവിനെ അസ്വസ്ഥനാക്കിയാൽ, അവരെ ശിക്ഷിക്കുകയോ കൊല്ലുകയോ ചെയ്യാമായിരുന്നു. എന്നാൽ ഈ സ്ത്രീ ധൈര്യശാലിയായിരുന്നു.

ദാവീദ് രാജാവിന്റെ അടുക്കൽ പോയി അതീവ പ്രാധാന്യമുള്ള ഒരു വിഷയത്തെക്കുറിച്ച് അവനോട് സംസാരിക്കാൻ അവൾ ഭയപ്പെട്ടില്ല. യോവാബ് നിർദ്ദേശിച്ചതുപോലെ, അവൾ ദുഃഖിതയായ ഒരു അമ്മയായി അഭിനയിക്കുകയും രാജാവിനെ ആഴത്തിൽ ചിന്തിപ്പിക്കാൻ ഒരു കഥ പറയുകയും ചെയ്തു. രാജകുടുംബത്തിലെ സമാധാനത്തിനും ഐക്യത്തിനും വേണ്ടി അവൾ സ്വന്തം സുരക്ഷയെ പണയപ്പെടുത്തി.

ജ്ഞാനികൾ ബുദ്ധിമുട്ടുള്ള സാഹചര്യങ്ങളിൽ നിന്ന് ഓടിപ്പോകുന്നില്ലെന്ന് അവളുടെ ഈ നിലപാട് നമ്മെ പഠിപ്പിക്കുന്നു.

### 2. സംസാരത്തിലുള്ള ജ്ഞാനം

ബൈബിൾ അവളെ ഒരു 'ജ്ഞാനിയായ സ്ത്രീ' എന്ന് വിളിക്കുന്നു, അവൾ യഥാർത്ഥത്തിൽ ഈ പേരിന് അനുസൃതമായി ജീവിച്ചു. ജ്ഞാനം എന്നത് അറിവ് ഉണ്ടായിരിക്കുക എന്നതല്ല; ശരിയായ സമയത്ത് പറയേണ്ട ശരിയായ കാര്യം അറിയുക എന്നതാണ്, അതാണ് അവൾ ചെയ്തത്.

രണ്ട് ആൺമക്കളെക്കുറിച്ച് ശ്രദ്ധാപൂർവ്വം തയ്യാറാക്കിയ ഒരു കഥ അവൾ പറഞ്ഞു - ഒരാൾ മറ്റവനെ കൊന്നു - അതിജീവിച്ച മകന്റെ ജീവൻ രക്ഷിക്കാൻ അവൾ ആവശ്യപ്പെട്ടു. ഇത് ദാവീദ് രാജാവിന് തന്റെ മകൻ അബ്ശാലോമിനെ അകറ്റി നിർത്തുന്നതിലൂടെ താനും അതേ കാര്യം തന്നെയാണ് ചെയ്യുന്നതെന്ന് മനസ്സിലാക്കാൻ സഹായിച്ചു.

അവളുടെ ജ്ഞാനം രാജാവിനെ മറ്റൊരു വീക്ഷണകോണിൽ നിന്ന് സ്വന്തം അവസ്ഥ മനസിലാക്കാൻ സഹായിച്ചു. അവൾ അവനെ കുറ്റപ്പെടുത്തുകയോ വാദിക്കുകയോ ചെയ്തില്ല. പകരം, അവൾ തന്റെ വാക്കുകൾ ദയയോടെയും



ചിന്താപൂർവ്വവും ഉപയോഗിച്ചു. ജ്ഞാനമുള്ള സംസാരത്തിന് ഹൃദയങ്ങളെ മാറ്റാനും സമാധാനം കൊണ്ടുവരാനും കഴിയുമെന്ന് ഇത് നമ്മെ കാണിക്കുന്നു.

### 3. സമാധാന നിർമ്മാതാവ്

ജ്ഞാനിയായ സ്ത്രീയുടെ മറ്റൊരു പ്രധാന സ്വഭാവം അവൾ ഒരു സമാധാന നിർമ്മാതാവായിരുന്നു എന്നതാണ്. അവളുടെ ലക്ഷ്യം ഒരു കഥ പറയുക മാത്രമല്ല, ദാവീദും അബ്ശാലോമും തമ്മിലുള്ള തകർന്ന ബന്ധം പുനഃസ്ഥാപിക്കുക എന്നതായിരുന്നു. യോവാബിന്റെ പദ്ധതി പ്രകാരം അവൾ പ്രവർത്തിച്ചിരുന്നെങ്കിലും, രാജകുടുംബത്തിലും രാഷ്ട്രത്തിലും സമാധാനത്തിന്റെ പ്രാധാന്യം അവൾ മനസ്സിലാക്കിയതിനാൽ അവൾ സഹായിക്കാൻ സമ്മതിച്ചു.

ജ്ഞാനിയായ ഒരു വ്യക്തി പലപ്പോഴും ആളുകളെ ഒരുമിച്ച് കൊണ്ടുവരാൻ പ്രവർത്തിക്കുന്നു. അവൾ പക്ഷം പിടിക്കുകയോ വിദ്വേഷം പ്രചരിപ്പിക്കുകയോ ചെയ്തില്ല. പകരം, ക്ഷമയും സ്നേഹവും കോപത്തേക്കാളും ശിക്ഷയേക്കാളും ശക്തമാണെന്ന് രാജാവിനെ ബോധ്യപ്പെടുത്താൻ അവൾ ശ്രമിച്ചു.

ജ്ഞാനിയായിരിക്കുക എന്നതിനർത്ഥം പ്രശ്നങ്ങൾ പരിഹരിക്കാൻ സഹായിക്കുന്നതും മറ്റുള്ളവരെ കൂടുതൽ അടുപ്പിക്കുന്നതും ആയിരിക്കുക എന്നാണെന്നും, കൂടുതൽ അകലം പാലിക്കുന്നവനായിരിക്കുക എന്നല്ലെന്നും ഇത് നമ്മെ പഠിപ്പിക്കുന്നു.

**4 അധികാരത്തെ ബഹുമാനിക്കുന്നവൾ**

തെക്കോവയിലെ സ്ത്രീ രാജാവിനോട് വലിയ ബഹുമാനം കാണിച്ചു. അവൾ താഴ്മയോടെ സംസാരിച്ചു, സ്വയം ഒരു 'ദാസി' എന്ന് വിളിക്കുകയും ദാവീദിനോട് ബഹുമാനം കാണിക്കുകയും ചെയ്തു. എന്നാൽ അതേ സമയം, സത്യം സംസാരിക്കാൻ അവൾ മടിച്ചില്ല.

ദാവീദിന്റെ സ്ഥാനത്തെ അവൾ ബഹുമാനിച്ചിരുന്നുവെങ്കിലും, ഒരു രാജാവും പിതാവും എന്ന നിലയിലുള്ള അവന്റെ ഉത്തരവാദിത്തങ്ങളെക്കുറിച്ച് അവൾ അവനെ ഓർമ്മിപ്പിച്ചു. തനിക്ക് അസ്വസ്ഥതയോ ദേഷ്യമോ തോന്നുമ്പോൾ പോലും, ഒരു ജ്ഞാനിയായ നേതാവ് ശാന്തനായിരിക്കുകയും നീതിപൂർവ്വം പ്രവർത്തിക്കുകയും മറ്റുള്ളവരോട് സ്നേഹവും വിവേകവും കാണിക്കുകയും വേണമെന്ന് അവൾക്കറിയാമായിരുന്നു.

അവളുടെ ആദരപൂർവ്വകമായ സംസാരരീതിയും ഒരു ശക്തനായ പുരുഷനെ ശരിയായ തീരുമാനത്തിലേക്ക് നയിക്കാനുള്ള അവളുടെ കഴിവും ജ്ഞാനവും ബഹുമാനവും എങ്ങനെ കൈകോർത്തു പോകാമെന്ന് നമ്മെ കാണിക്കുന്നു. ജ്ഞാനികൾ മറ്റുള്ളവരെ ബഹുമാനിക്കുന്നു, പക്ഷേ ശരിയായതിന് വേണ്ടി നിലകൊള്ളുന്നു.

**5. അവളുടെ ജ്ഞാനം ദൈവത്തിൽ നിന്നാണ് വന്നത്**

ഒടുവിൽ, തെക്കോവയിലെ സ്ത്രീയുടെ ജ്ഞാനം അവളുടെ സ്വന്തം മനസ്സിൽ നിന്നുള്ളതല്ല. യഥാർത്ഥ ജ്ഞാനം ദൈവത്തിൽ നിന്നാണ് വരുന്നത്. ദൈവത്തെ ശ്രദ്ധിച്ച ഒരു ഹൃദയം അവൾക്കുണ്ടായിരുന്നതിനാൽ അവൾ മനുഷ്യ വികാരങ്ങൾ, നീതി, കരുണ എന്നിവ മനസ്സിലാക്കി.

സദൃശവാക്യങ്ങൾ 9:10-ൽ ബൈബിൾ പറയുന്നു, 'യഹോവാഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നു.' തെക്കോവയിലെ സ്ത്രീ ദൈവത്തെ ഭയപ്പെട്ടു, സമാധാനത്തെ സ്നേഹിച്ചു. തകർന്ന ഒരു കുടുംബത്തെ സുഖപ്പെടുത്താനും ഒരു ജനതയ്ക്ക് പ്രത്യാശ നൽകാനും അവളുടെ ജ്ഞാനം സഹായിച്ചു.

അവളുടെ പേര് നമുക്കറിയില്ലെങ്കിലും, അവളുടെ ജീവിതം ശക്തമായി തുടരുന്നു. ജ്ഞാനത്തോടെ സംസാരിക്കാനും ധൈര്യത്തോടെ പ്രവർത്തിക്കാനും നമ്മുടെ കുടുംബങ്ങളിലും സമൂഹങ്ങളിലും സമാധാനത്തിനായി പ്രവർത്തിക്കാനും അവളുടെ ജീവിതം നമ്മെ പ്രോത്സാഹിപ്പിക്കുന്നു.

തെക്കോവയിലെ ജ്ഞാനിയായ സ്ത്രീ തന്റെ ജ്ഞാനത്തിന്റെയും ധൈര്യത്തിന്റെയും ഒരു പ്രവൃത്തിയിലൂടെ നമുക്ക് ശക്തമായ പാഠങ്ങൾ പഠിപ്പിക്കുന്നു. അവൾ ധനികയോ പ്രശസ്തയോ രാജകുടുംബത്തിൽ നിന്നോ ആയിരുന്നില്ല - പക്ഷേ അവൾ ജ്ഞാനിയായിരുന്നു. നമുക്ക് ജ്ഞാനവും ധൈര്യവും ദയയും ഉണ്ടെങ്കിൽ, നമുക്ക് മറ്റുള്ളവരെ സഹായിക്കാനും പ്രയാസകരമായ സാഹചര്യങ്ങളിൽ പോലും സമാധാനം കൊണ്ടുവരാനും കഴിയും. വിവേകത്തോടെയും നല്ല ഹൃദയത്തോടെയും പ്രവർത്തിക്കുമ്പോൾ സാധാരണ ആളുകൾക്ക് അസാധാരണമായ കാര്യങ്ങൾ ചെയ്യാൻ കഴിയുമെന്ന് ഇത് നമ്മെ ഓർമ്മിപ്പിക്കുന്നു. ജ്ഞാനം, ധൈര്യം, ദയ എന്നിവ ബുദ്ധിപൂർവ്വം ഉപയോഗിച്ചാൽ ആർക്കും സമൂഹത്തിൽ മാറ്റവും വരുത്താൻ കഴിയുമെന്ന് അവളുടെ ജീവിതം നമുക്ക് കാണിച്ചു തരുന്നു.

ഒരു പിതാവിനും മകനും ഇടയിൽ സമാധാനം സ്ഥാപിക്കാൻ അവൾ തന്റെ വാക്കുകൾ ശ്രദ്ധാപൂർവ്വം ഉപയോഗിച്ചു. സ്നേഹവും ക്ഷമയും കോപത്തേക്കാൾ ശക്തമാണെന്ന് അവൾ ദാവീദ് രാജാവിനെ ഓർമ്മിപ്പിച്ചു, ആക്രോശിക്കുകയോ കുറ്റപ്പെടുത്തുകയോ ചെയ്യാതെ. അവളുടെ സൗമ്യമായ കഥ രാജാവിന് തന്റെ തെറ്റ് മനസ്സിലാക്കാൻ സഹായിച്ചു, ഇത് തകർന്ന ഒരു കുടുംബത്തെ സുഖപ്പെടുത്താൻ സഹായിച്ചു.

കഠിനമായ കാര്യങ്ങളെക്കുറിച്ച് സംസാരിക്കുമ്പോൾ പോലും അവൾ ദയയോടെ സംസാരിക്കുന്നു.

മറ്റുള്ളവരെ ബഹുമാനിക്കുമ്പോഴും, അവൾ സത്യത്തിനുവേണ്ടി നിലകൊള്ളുന്നു. സംഘർഷത്തിനു വേണ്ടിയല്ല, സമാധാനത്തിനുവേണ്ടിയാണ് അവൾ പ്രവർത്തിക്കുന്നു. ശരിയായ സമയത്ത് ശരിയായ വാക്കുകളും ധൈര്യവും ദൈവം നൽകുമെന്ന് അവൾ വിശ്വസിക്കുന്നു.

ഇവൾ ആയുധങ്ങൾ ഉപയോഗിച്ച് പോരാടുകയോ ശബ്ദം ഉയർത്തുകയോ ചെയ്തില്ല. അവൾ ജ്ഞാനവും സ്നേഹവും ധൈര്യവും ഉപയോഗിച്ചു - രാജാവിന്റെ ഭവനത്തിൽ സമാധാനം കൊണ്ടുവരാൻ ദൈവം അവളെ ഉപയോഗിച്ചു. അതാണ് യഥാർത്ഥ ജ്ഞാനമുള്ള ഹൃദയത്തിന്റെ വൈഭവം. സമാധാനം ഉണ്ടാക്കുന്നവരാകാനും, ജ്ഞാനപൂർവ്വം സംസാരിക്കാനും, മാർഗനിർദേശത്തിനായി എപ്പോഴും ദൈവത്തിൽ ആശ്രയിക്കാനും അവളുടെ ജീവിതം നമ്മെ പ്രോത്സാഹിപ്പിക്കുന്നു.

നമ്മൾ അധികാരത്തിലല്ലെങ്കിൽ പോലും, നമ്മുടെ ജ്ഞാനത്തിനും വിശ്വാസത്തിനും ജീവിതങ്ങളെ സ്പർശിക്കാനും ലോകത്തെ മാറ്റാൻ സഹായിക്കാനും കഴിയുമെന്ന് തെക്കോവയിലെ സ്ത്രീ നമ്മെ പഠിപ്പിക്കുന്നു.



**നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന ഫാമിലി & യൂത്ത് കോൺഫറൻസ് ഹിൽട്ടൺ സ്റ്റാംഫോർഡ് ഹോട്ടൽ & യൂത്ത് മീറ്റിംഗ് സെന്ററിൽ ഉദ്ഘാടന ഘോഷയാത്രയോടെ ആരംഭിച്ചു. ഭദ്രാസന മെത്രാപ്പോലീത്ത സഖറിയാ മാർ നിക്കളാവോസിന്റെ സാന്നിധ്യത്താൽ ഘോഷയാത്ര അനുഗ്രഹീതമായി. ഭദ്രാസന ഭാരവാഹികൾ ഫാ. ഡോ. വർഗീസ് എം. ഡാനിയേൽ (ഭദ്രാസന സെക്രട്ടറി), കെ. ജി. ഉമ്മൻ (മലങ്കര സഭാ മാനേജിംഗ് കമ്മിറ്റി അംഗം), ഫാ. വിജയ് തോമസ്, ജോബി ജോൺ, ഷെയ്ൻ ഉമ്മൻ, ബിജോ തോമസ്, ഉമ്മൻ കാപ്പിൽ എന്നിവരും പങ്കെടുത്തു.**

**സെന്റ് ജോസഫ് ഓർത്തഡോക്സ് ഫെലോഷിപ്പിന്റെ (SJOF) കേന്ദ്ര വൈസ് പ്രസിഡണ്ടായി ഫാദർ സി. എ. ഐസക്കി (കാർത്തികപ്പള്ളി) നേയും, കേന്ദ്ര ജനറൽ സെക്രട്ടറിയായി ഡോ. മാത്യു പി. ജോസഫി (ഓമല്ലൂർ) നേയും പ. കാതോലിക്കാബാ നിയമിച്ചു.**



**COMPUTER SCIENCE AND SYSTEMS ENGINEERING-ൽ ഒന്നാം റാങ്കോടെ എം. ടെക്ക്. പാസായ സാന്ദ്ര മെറിൻ സാബു. പാട്ടത്തിൽ പി. ഐ. സാബുവിന്റെ മകളാണ്.**

വചനതീർത്ഥം

# പെന്തിക്കോസ്തിക്കുശേഷം അഞ്ചാം ഞായർ

## (വി. മർക്കോസ് 9:33–41)

## ഫാ. മോൻസി ഫിലിപ്പ്



"കഫർന്നഹൂമിലെ ഭവനം ഒരു പാഠശാല"

ലോകമാനദണ്ഡത്തിൽ മഹത്വം എന്നത് അധികാരത്തിലോ ബഹുമതികളിലോ അടങ്ങിയിരിക്കുന്നു. എന്നാൽ ദൈവരാജ്യത്തിന്റെ മാനദണ്ഡം താഴ്മയും, സേവനവുമാണ്. കഫർന്നഹൂമിലെ ഭവനം ഒരു പാഠശാലയായി മാറുന്ന വായനയാണ് ഇന്നേ ദിവസത്തെ ഏവൻഗേലിയോൻ ഭാഗം. വി.മർക്കോസ് 9:33 –41. വഴിയിൽ വച്ച് തമ്മിൽ വാദിച്ച വിഷയം എന്തെന്ന് യേശുതമ്പുരാൻ ശിഷ്യഗണത്തോടു ചോദിക്കുന്നു. "തങ്ങളിൽ ആരാണ് വലിയവൻ" എന്ന വിഷയമായിരുന്നു വാദവിഷയം.അതിനാൽ അവർ മൗനം പാലിച്ചു. യേശുതമ്പുരാൻ അവരെ പഠിപ്പിച്ചു തുടങ്ങി. ലോകപ്രകാരമുള്ള വലിപ്പമല്ല യഥാർത്ഥമായത്. ദൈവീക പ്രകാരമുള്ള താഴ്മയും, സേവനവും, ശുശ്രൂഷയുമാണ് പ്രദാനം. ശിശുവിനെ പോലെ ആയിതീരണമെന്നും "ശിശുക്കളെ എന്റെ നാമത്തിൽ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു. എന്നെ കൈക്കൊള്ളുന്നവനോ എന്നെയല്ല എന്നെ അയച്ചവനെ കൈക്കൊള്ളുന്നു."പ്രതികൂലമല്ലാത്തവൻ അനുകൂലിയാണെന്നും. ചെറിയ നന്മകൾക്കുപോലും ദൈവം പ്രതിഫലം നൽകുമെന്നും പഠിപ്പിക്കുകയും പ്രബോധിപ്പിക്കുകയും ചെയ്യുന്നു. ഇതാണ് വേദഭാഗ പ്രതിപാദ്യം.

"യേശു നമ്മേ പഠിപ്പിക്കുന്ന വലിയ പാഠം സേവനത്തിലൂടെ വലിയവനാകുക. താഴ്മയിലൂടെ ഉയരുക."

**വേദഭാഗ ചിന്തകൾ**

**ആരാണ് ഏറ്റവും വലിയവൻ-മനുഷ്യന്റെ സ്വഭാവം**

വി.മർക്കോസ് 9:33–35

"ആരാണ് ഏറ്റവും വലിയവൻ" എന്ന് ശിഷ്യന്മാരുടെ ഇടയിൽ തർക്കം. അതു വഴിയിൽ വച്ച്. ശിഷ്യന്മാർ ആകുമ്പോൾ ജനങ്ങൾ ശ്രദ്ധിക്കും. എന്നാൽ അവർ അതു മറന്നിട്ടുണ്ടാകും. സ്ഥാനങ്ങൾക്കു വേണ്ടിയാണല്ലോ തെരുവുകളിൽ പോലും പ്രശ്നങ്ങൾ ഉണ്ടാകുന്നത്. 'വലിയവൻ ആരാണ്' എന്നതിനെക്കുറിച്ച് മനുഷ്യരുടെ കാഴ്ചപ്പാട് അധികാരം, പദവി, സമ്പത്ത്, എന്നിവയുള്ളവൻ ആണ് വലിയവൻ എന്നാണ്. ഇതേചിന്ത ശിഷ്യന്മാരിലും ഉണ്ടായി. യേശു യെരുശലേമിൽ എത്തുമ്പോൾ രാജ്യം സ്ഥാപിക്കപ്പെടുമെന്നും അപ്പോൾ തങ്ങളിൽ ഓരോരുത്തരുടേയും സ്ഥാനം എന്തായിരിക്കും എന്ന തർക്കം. കഫർന്നഹൂമിലെ ഭവനം ശിഷ്യന്മാരുടെയും ഈ ലോകമോഹങ്ങളിൽ ജീവിക്കുന്ന മനുഷ്യരുടെയും പ്രതീക്ഷകൾക്ക് വിരാമം കുറിക്കുന്ന പാഠങ്ങളാണ് ക്രിസ്തു നൽകുന്നത്.

ലോകമനുഷ്യരുടെ ആഗ്രഹമാണ് വലിയവനായി തീരുക എന്നത്. അതിനാൽ വഴിയിൽ വച്ച് തർക്കത്തിൽ ഏർപ്പെട്ടു. ഇത് മനുഷ്യന്റെ സ്വാഭാവിക ചിന്തയാണ് അത്.

1. ഉയരാനാകണം

2.മറ്റുള്ളവരേക്കാൾ മുന്നിൽ നിൽക്കണം

ഈ ചിന്തകൾ ശിഷ്യന്മാരുടെ മനസ്സിലും കയറിക്കൂടി. യാത്രയിൽ തന്നെ ക്രിസ്തു മനസ്സിലാക്കി. എന്നാൽ ശിഷ്യന്മാരുടെ ആത്മാഭിമാനത്തിനു ക്ഷത മേൽക്കുവാൻ ക്രിസ്തു ആഗ്രഹിച്ചില്ല. അതിനാൽ വഴിയിൽ വച്ച്ഒന്നും പറഞ്ഞില്ല. വീട്ടിൽ വന്നപ്പോൾ യേശു ആരാഞ്ഞു. തെറ്റായി ചിന്തിച്ചതിനാൽ ശിഷ്യൻ മൗനം പൂണ്ടു യേശു ഉപദേശിച്ചു.

തിരുത്തലുകൾ സ്വകാര്യമായിരിക്കണമെന്ന വലിയ പാഠം കർത്താവ് കാട്ടിത്തരുന്നു. പരസ്യമായ തിരുത്തലുകളും ശാസനയും വ്യക്തിനിഷ്ഠമാകാൻ ഇടയാക്കും. ഓർക്കണം. വ്യക്തിയെ നേടുന്ന തിരുത്തലുകൾ ആവശ്യവുമാണ്.

ക്രിസ്തുവിൽ വലിയവനാകണം എന്ന ആഗ്രഹം നമ്മിൽ ഉണ്ടായി അത് സാധ്യമാകണമെങ്കിൽ

1. വിനയം
2. ആദരവ്
3. ആത്മസമർപ്പണം

എന്നിവ അനിവാര്യമാണ്.

അതാണ് ക്രിസ്തു വി. മർക്കോസ് 9:35–ൽ ഓർമ്മിപ്പിക്കുന്നു.

നിങ്ങളുടെ ജീവിതം ശുശ്രൂഷിക്കുവാനും സഹായിക്കുവാനും. ജനത്തെ സ്നേഹിക്കുന്നതിനും, സേവിക്കുന്നതിനും വിനിയോഗിക്കുമ്പോൾ അത് കർത്താവിനുള്ള സ്നേഹവും ശുശ്രൂഷയുമായി തീരുന്നു.

സേവന ശുശ്രൂഷയിൽ തെറ്റായ ആഗ്രഹങ്ങൾ മനുഷ്യനിൽ കടന്നു വരാറുണ്ട്.

1. പ്രശസ്തി

2. സ്ഥാനം

3. പ്രസിദ്ധി

മനുഷ്യരെക്കുറിച്ച് ക്രിസ്തുവിന്റെ ആഗ്രഹം.

1. താഴ്മയുള്ള ജീവിതം
2. നിസ്വാർത്ഥമായ സ്നേഹം
3. നിസ്വാർത്ഥമായ സേവനം
4. വിശ്വാസികൾ തമ്മിലുള്ള ഐക്യം

എന്നാൽ, കഫർന്നഹൂമിലെ വീട്ടിലേക്കുള്ള വഴി നമ്മുടെ ജീവിത പരിസരങ്ങളിലൂടെ ഇന്നും തുടർന്നുകൊണ്ടേയിരിക്കുന്നെങ്കിൽ ഒരു മാറ്റത്തിന്റെ സാധ്യത ക്രിസ്തുവിന്റെ വചനങ്ങൾക്കുണ്ട്. അത് ആവർത്തിച്ചു പഠിക്കാം ജീവിതത്തിൽ താഴ്മയിലൂടെ ക്രിസ്തുവിൽ വലിയവനാകാം.

"തന്നെത്താൻ ഉയർത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും; തന്നെത്താൻ താഴ്ത്തുന്നവൻ എല്ലാം ഉയർത്തപ്പെടും." വി. മത്തായി 23:12.

**ശിശുവിനെ സ്വീകരിക്കുക – ക്രിസ്തുവിനെയും**

**ദൈവത്തേയും സ്വീകരിക്കുക.**

വി. മർക്കോസ് 9:36–37

ശിഷ്യന്മാരുടെ തർക്കം, ക്രിസ്തു അവരെ പഠിപ്പിക്കുന്നു. ശിശുവിനെ എടുത്ത് നടുവിൽ നിർത്തി. ശിശുവിനെ സ്വീകരിക്കുന്നവൻ എന്നെ സ്വീകരിക്കുന്നു. എന്നെ കൈക്കൊള്ളുന്നവൻ ദൈവത്തെ സ്വീകരിക്കുന്നു.

ശിശുക്കളെപോലെ ആയിതീരുവാൻ ക്രിസ്തു ഉത്ബോധിപ്പിക്കുന്നു.

കർത്താവ് നടുവിൽ നിർത്തിയ ബാലൻ പിൽക്കാലത്ത് അന്ത്യോക്യയുടെ പാത്രിയർക്കീസായി വി. പത്രോസ് നിയമിച്ചവി. പൗലോസിന്റെ ശിഷ്യൻ വി. ഇഗ്നാത്യോസ് ആയിരുന്നു എന്നാണ് സർവ്വസമ്മതമായ പാരമ്പര്യം.

കുട്ടികളെന്നത് ഈ ലോകത്തിൽ അധികാരമില്ലാത്തവരുടെ പ്രതീകമാണ്. യേശുതമ്പുരാൻ പഠിപ്പിക്കുന്നത്, ആശ്രയരഹിതരെയും, അഭിമാനമില്ലാത്തവ

രെയും, എല്ലാവരും അവഗണിക്കുന്നവരേയും ആദരിക്കുക എന്നതാണ്. ഇതിലൂടെ ക്രിസ്തുവിനേയും ദൈവത്തെയും ആദരിക്കുന്നു എന്നതാണ് സത്യം.

ശിശുവിനെ മാതൃകയാക്കുക എന്ന് ക്രിസ്തു പറയുവാൻ കാരണമുണ്ട്. ശിശുക്കൾ

1. നിഷ്കളങ്കതയും നിഷ്കപടതയും സ്വതസിദ്ധമാണ്.
2. താഴ്മയും, വിശുദ്ധിയും ഉള്ളവർ
3. കോപത്താലുള്ള വിജൃംഭത ഇല്ലാത്തവർ
4. പ്രതികാര ബുദ്ധിയില്ലാത്തവർ
5. മനഃശുദ്ധിയും നിരപരാധിത്വവും

ഇതിനാലാണ് ശിശുക്കളെപ്പോലെ ആകുവാൻ ക്രിസ്തു ഓർമ്മപ്പെടുത്തുന്നത്. നിഷ്കളങ്കതയും, താഴ്മയും, വിനയവും, ദൈവത്തിലേക്ക് നമ്മേ അടുപ്പിക്കുന്നു.

"ഒരു മനുഷ്യൻ എത്ര വിനീതനായിരിക്കുന്നുവോ അത്രയ്ക്ക് അവൻ സ്വർഗ്ഗത്തിൽ മഹത്വമുള്ളവനായിരിക്കും." വി. ജറോം.

ഈ ശിശുവിനെപ്പോലെയുള്ളവനെ സ്വീകരിക്കുന്നത് എന്റെ നാമത്തിൽ സ്വീകരിക്കുന്നവൻ എന്നെയാകുന്നു സ്വീകരിക്കുന്നത്.

1. താഴ്മയും വിശുദ്ധിയുമുള്ളവനെ
2. യഥാർത്ഥ ക്രിസ്ത്യാനിയെ
3. കർത്താവിന്റെ നാമത്തിൽ ക്രിസ്തുവിനെ പ്രതി
4. സ്നേഹത്തോടും, ബഹുമാനത്തോടും സ്വീകരിക്കുന്നവൻ.

ആ വ്യക്തിയിലൂടെ കർത്താവിനെ സ്വീകരിക്കുന്നു.

"ക്രിസ്തുവിനെ സ്വീകരിക്കണമെങ്കിൽ ആദ്യം നമ്മേക്കാൾ താഴെ നിൽക്കുന്നവനെ സ്നേഹത്തോടെ ആദരിക്കണം, സ്വീകരിക്കണം.




**(3) "അവൻ നമ്മുടേതല്ല, അവനെ തടഞ്ഞു- മനസ്സിന്റെ പരിമിതത്വം.**

വി. മർക്കോസ് 9:38-41

യോഹന്നാൻ പറയുന്നു

"ഞങ്ങൾ കാണുമ്പോൾ ഒരാൾ നിന്റെ നാമത്തിൽ ദുഷ്ടാത്മാക്കളെ പുറത്താക്കി, ഞങ്ങൾ അവനെ വിലക്കി. യേശു പറഞ്ഞു വിലക്കരുത്.

"നമുക്ക് എതിരല്ലെങ്കിൽ അവൻ നമ്മുടെ പക്ഷത്താണ്."

കർത്താവിന്റെ നാമത്തിൽ അത്ഭുതം പ്രവർത്തിച്ചവൻ ശിഷ്യസമൂഹത്തിൽപ്പെട്ടവനല്ല. അവൻ ക്രിസ്തുവിന്റെ ആരാധകനായിരുന്നു. അവന്റെ ഗുരുവും നാഥനുമായി ക്രിസ്തുവിനെ സ്വീകരിച്ചവനായിരുന്നു. അതാണല്ലോ അവൻ "കർത്താവിന്റെ നാമത്തിൽ ഭൂതങ്ങളെ പുറത്താക്കിയത്."

"നമുക്കു പ്രതികൂലമല്ലാത്തവൻ നമുക്ക് അനുകൂലമല്ലോ."

ഇവിടെ സഹിഷ്ണതയുടെ പാഠങ്ങൾ നമുക്ക് പഠിക്കുവാനുണ്ട്.

1. ഏതു മനുഷ്യനും സ്വന്തമായി ചിന്തിക്കാനുള്ള അവകാശമുണ്ട്. അവന്റേതായ തീരുമാനത്തിലും, വിശ്വാസത്തിലും എത്തുന്നതുവരെ അവന്റേതായ ചിന്തയിലും പഠനത്തിലും ആയിരിക്കാനുള്ള അവകാശം. അത് നാം അംഗീകരിക്കണം.

2. ദൈവത്തിലേക്ക് പല വഴികൾ ഉണ്ട്. എന്നാൽ ലക്ഷ്യം ഒന്നുതന്നെയാണ്. എല്ലാ വഴികളും ദീർഘമായതോ,ചുരുങ്ങിയതോ ആവട്ടെ, അതെല്ലാം ദൈവത്തിലേക്കും നയിക്കുന്നതാണ്.

3. സഹിഷ്ണതയുടെ അടിസ്ഥാനം ഉദാസീനമായി എന്തെങ്കിലും അംഗീകരിക്കുന്നതല്ല. സഹിഷ്ണതയുടെ അടിസ്ഥാനം എന്നത് സത്യവൃത്ത വലിപ്പത്തിന്റെ സാക്ഷാത്കാരമാണ്. അസഹിഷ്ണത അജ്ഞതയുടെയും അഹങ്കാരത്തിന്റെയും അടയാളമാണ്.

നന്മകൾ നന്മയായി കാണുവാൻ സാധ്യമാകുന്നില്ലെങ്കിൽ അത് നമ്മുടെ പ്രശ്നമാണ്. ചെയ്യുന്നവന്റേത് അല്ല. അംഗീകരിക്കുവാനുള്ള മനസ്സ് നമ്മിൽ സൃഷ്ടിക്കപ്പെടേണ്ടതുണ്ട്. നാം നമ്മിൽ ഒതുങ്ങുമ്പോൾ നമ്മിൽ പരിമിതത്വം വ്യാപിക്കും.

ആരേയും നിസ്സാരാ എന്ന് എണ്ണരുത്. ഏതൊരാളിനെയും ദൈവം ഉപയോഗിക്കും. അവന്റെ ഹൃദയ, വിചാര, പ്രവൃത്തികൾ വിശുദ്ധമാണെങ്കിൽ,

നാം ചിന്തിക്കുന്ന മനുഷ്യൻ വിശുദ്ധോപദേശം നൽകുന്നവനല്ല. ക്രിസ്തുവിനെ ആരാധിച്ച് ആ നാമത്തിൽ സേവനം ചെയ്യുന്നവൻ, കർത്താവിനെ ദൂഷ്യം പറയാത്തവൻ ആണ്. അവൻ നമുക്ക് എതിരല്ല. എതിരഭിപ്രായവും പ്രവർത്തനവുമില്ലാത്തവനും, വിശ്വാസ സംബന്ധമായി അഭിപ്രായ ഐക്യമുള്ളവനുമാണ്.

41-ാം വാക്യം സ്നേഹപൂർവ്വമായ ചെറുസേവനങ്ങൾ പോലും ദൈവം മറക്കില്ല എന്ന വലിയ പാഠം. ദൈവത്തിന്റെ മുമ്പിൽ വലിയതും ചെറുതും എന്നില്ല. ആത്മാർത്ഥതയുള്ളതായിരിക്കുക എന്നതാണ് പ്രധാനം.

ഒരു ചിരി, സ്നേഹപൂർവ്വമായ സഹായം, കരുതൽ ഇവയെല്ലാം ദൈവീകമാകുമ്പോൾ പ്രതിഫലം ഏറ്റവും ശ്രേഷ്ഠവും അനുഗ്രഹവുമായിരിക്കും.

**ചെന്നൈ ഐ.ഐ.ടി. യിൽ നിന്നും എം ടെക് (Construction Technology & Management)ൽ റിഡിൻ ജേക്കബ്ബ് കറുകയിലിന് ഒന്നാം റാങ്ക് ലഭിച്ചു. കാരിച്ചാൽ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകയിൽ കറുകയിൽ റോബിൻ ചാക്കോയുടെയും ബിജുന റോബിന്റേയും മകനാണ്.**



Church Calendar



# Fifth Sunday after Pentecost

## (St. Mark 9:33–41)

## Fr Aaron Joshua John

In this passage, we witness a moment of private instruction in the life of the disciples. After their journey, Jesus confronts them about a dispute they had along the way: a discussion about who among them was the greatest. Christ, knowing the hidden motivations of the human heart, turns this moment into a profound teaching on the nature of true greatness in the Kingdom of God. He redefines leadership not as power or status, but as humble service, and He uses the image of a child to make His point. This passage also reveals Christ's radical openness to those who work in His name, reminding us that the work of the Kingdom cannot be limited by human boundaries or possessiveness.

**1. True Greatness is Found in Humble Service**

The disciples, perhaps still basking in the glow of having been given authority to cast out demons and heal the sick, begin to measure themselves against one another. But Jesus confronts their ambition with a paradox: "If anyone desires to be first, he must be last of all and servant of all." This reverses the world's understanding of greatness. In the Kingdom, greatness is not in ruling over others, but in serving them.

Jesus then takes a child and places him in the midst of them. In first-century Jewish culture, children were not considered significant, they had no rights, status, or power. By identifying with a child, Christ aligns Himself with the least and the vulnerable. To receive such a one in His name is to receive Christ Himself. St. John Chrysostom writes, "He did not bring forward an angel or archangel, but a child, teaching us to be humble, lowly, and meek."

In Orthodox theology, humility is not weakness but the mark of the saints. It is the very likeness of Christ, who, though being in the form of God, emptied Himself and took the form of a servant (Philippians 2:7). The Church Fathers constantly warn against pride as the root of sin, and point to humility as the gateway to union with God.

**2. Unity in the Name of Christ**

The latter part of this passage recounts the disciples' concern over someone casting out demons in Jesus' name who was not part of their group. Their instinct is to exclude, to protect their perceived status as the "official" followers. But Jesus again surprises them: "Do not forbid him... for whoever is not against us is for us."

This statement challenges the exclusivism that can easily creep into religious communities. Jesus teaches that the grace of God is not confined to our structures, titles, or institutions. If someone acts in His name and does good, they are part of the work of the Kingdom.

This also speaks to the ethos of the early Church, which despite being a tightly-knit community, recognized the work of the Spirit beyond its visible boundaries. As Orthodox Christians, we are reminded that Christ is the head of the Church, and His Spirit moves freely. St. Cyril of Jerusalem once said, "The Holy Spirit works as He wills; let us not bind His hands with our pride."




Jesus also speaks of the smallest act, giving a cup of water, done in His name, as being worthy of reward. This affirms the sacramental value of every loving action done for another, however small. To serve others in love, to honour Christ in our neighbour, is to participate in the life of God Himself. The Gospel reading calls us to re-evaluate our understanding of greatness and belonging. True greatness in the Kingdom is found not in rising above others, but in bending low to serve. The child becomes the model of discipleship, and the unknown exorcist becomes a sign of God's liberating power that transcends boundaries.

In a world obsessed with position, achievement, and exclusivity, Jesus calls us to the simplicity of humility, the boldness of service, and the openness of love. The Church is most faithful to her Lord when she reflects this cruciform pattern, where the first become last, and the least are lifted up.

May we, as members of the Body of Christ, seek to serve rather than to be served, and to welcome all who bear the name of Christ with hearts wide open. And in doing so, may we reflect the image of the One who came not to be served, but to serve, and to give His life for the world.



◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

– പ. പരുമല തിരുമേനി

# ഭയപ്പെടുത്തുന്ന അടുക്കള (Kitchen)

## ഫാ. അജീഷ് ബാബു

ഓർമ്മകളുടെ ഇടമാണ് അടുക്കള, കാരണം വിശപ്പ് അത് അടുക്കളയോളമാണ്. എല്ലാവരും ഒരുമിച്ച് അടുക്കളയിൽ തറയിലിരുന്ന് ഭക്ഷണം കഴിക്കും. ഈ കാലത്ത് ഭക്ഷണം കഴിക്കാൻ പ്രത്യേക മുറിയും ഇരിക്കാൻ കസേരയും മേശയും ഒക്കെയായി, അന്നത്തോടുള്ള ആദരവുകൊണ്ട് തറയിൽ ഇരിക്കും.

യാക്കോബ് ലാബാന്റെ വീട്ടിൽനിന്നും മടക്കയാത്രയ്ക്ക് ഒരുങ്ങുമ്പോൾ താൻ നേടിയ സംതൃപ്തിയെക്കാൾ അലട്ടുന്ന ഒരു ഭയമുണ്ട്. ഭയത്തിന് കാരണം തന്റെ സഹോദരനോട് കാണിച്ച എല്ലാ അരുതായ്മകളിൽ നിന്നുമാണ്. തന്റേതല്ലാത്ത പദവികളും അംഗീകാരങ്ങളും നേടിയെടുത്ത യാക്കോബിന്റെ മടക്കയാത്ര ഭയംകൊണ്ട് തന്റെ ചുറ്റുപാടുകളെ ഒന്നും വിശ്വാസത്തിൽ എടുക്കാൻ കഴിയാത്ത യാത്ര തന്നെയാണ്.

സംതൃപ്തികളെ മൂടിക്കളയുന്ന ഭയം...

' എന്റെ സഹോദരനായ ഏശാവിൻറെ കയ്യിൽനിന്നു എന്നെ രക്ഷിക്കേണമേ' ഏലി 32:11.

ഭയത്തിലേക്കുള്ള ദൂരം അത് അടുക്കളവരെ:

യാക്കോബിന്റെ ഭയത്തിന് അതിനൊരു ദൂരമുണ്ട്. അത് തന്റെ ജന്മഗൃഹത്തിലെ അടുക്കളയുമായി ചുറ്റിപ്പറ്റിയാണ്. കുറുക്കുവഴിയിൽ യാക്കോബ് നേടിയെടുത്ത അവകാശത്തിലും പദവിയിലും അമ്മ റിബേക്ക

രുചികരമായ ഭക്ഷണം ഉണ്ടാക്കിയ ആ അടുക്കള തന്നെ. അതാണ് യാക്കോബിന്റെ ഭയത്തിന്റെ ദൂരം.

യാക്കോബ് ലാബാന്റെ ഭവനത്തിലേക്ക് പോകുമ്പോൾ അമ്മ റിബേക്ക അവനോട് പറയുന്ന വാക്കുകൾ അടുക്കളയെ ചുറ്റിപ്പറ്റി വാക്കുകൾ തന്നെയാണ്. തന്റെ സഹോദരൻ വിവാഹം കഴിച്ചിരിക്കുന്ന സ്ത്രീകൾ ഹിത്യസ്ത്രീകൾ അടുക്കളയ്ക്ക് ഒരു ഭീഷണിയായിരുന്നു. അത് റിബെക്കാ ഇസഹാക്കിനോട് പറഞ്ഞതാണ്, 'ഈ ഹിത്യസ്ത്രീകൾ നിമിത്തം എന്റെ ജീവൻ എനിക്കു അസഹ്യമായിരിക്കുന്നു'ഏലി27: 46.

അടുക്കളയിലെ അസഹനീയത യാക്കോബിനെ തനിക്ക് അർഹിക്കാത്ത പദവിയിലേക്കും അംഗീകാരത്തിലേക്കും തള്ളിവിട്ടു.

തന്റെ സഹോദരന് വച്ചു നീട്ടുന്ന പായസവും, അന്ധനായ അപ്പനു നൽകുന്ന ഇറച്ചിയും അടുക്കളയുടെ അസഹ്യനീയതയിൽ നിന്നാണ്.

പായസ കലവും ഇറച്ചി കലവും അനീതിയുടെ ഭക്ഷണങ്ങൾ തയ്യാറാക്കി...

അമ്മയും യാക്കോബും ചേർന്ന് അത് വിളമ്പി.

അമ്മയില്ലാത്ത അടുക്കള:

യാക്കോബ് മടങ്ങിവരുമ്പോൾ സ്വീകരിക്കാൻ അമ്മയില്ല. ഇത് യാക്കോബിനെ സംബന്ധിച്ചിടത്തോളം ഭയം വർദ്ധിപ്പിക്കുന്നതാണ്. തന്റെ സഹോദരന്റെ ഭാര്യമാർ അവരാണ് തന്റെ അമ്മ അധ്വാനിച്ച അടുക്കളയിൽ വാഴുന്നത്. അസഹിഷ്ണുതകളും മത്സരങ്ങളും അമ്മയോട് വച്ച് പുലർത്തിയ ഹിത്യസ്ത്രീകൾ, അവർ തന്റെ സഹോദരൻ ഏശാവിനെ തനിക്കെതിരെ ശത്രുവാക്കി തീർക്കുമോ എന്ന ഭയം. അമ്മയില്ലാത്ത അടുക്കള അയാൾ ഭയപ്പെട്ടിരുന്നു. പക്ഷേ യാക്കോബിനെ ഹൃദയപൂർവ്വം സ്വീകരിക്കാൻ തയ്യാറായി നിൽക്കുന്ന ഏശാവിനെയാണ് യാക്കോബ് കണ്ടുമുട്ടുന്നത്. അടുക്കളയിൽ ഒരു രഹസ്യം വെളിപ്പെട്ടു, മത്സരങ്ങൾ ഇല്ലാത്ത വിജാതീയ സമൂഹത്തെ ദൈവജനത്തിന്റെ ഭാഗമാക്കി തീർക്കുന്ന ദൈവാനുഭവബഹുസ്വരതയുടെ രഹസ്യം. ദൈവജനം ബഹുസ്വരതയുടെ ഭാഗമാണ് ഉറക്കെ വിളിച്ചു പറയുന്നതാണ് ഈ അടുക്കള. ഹിത്യസ്ത്രീകൾ സ്ത്രീകൾ സ്നേഹം കൊണ്ട് സൗഹൃദം വിളമ്പിയ അടുക്കളയായി മാറി. ഏശാവിന് ഇനി സ്നേഹത്തിന്റെ ഭാഷ മാത്രമേ അറിയൂ.

തന്നെ കാണാതെ ഓടിപ്പോയ യാക്കോബിനെ



ഹൃദയംകൊണ്ട് ചേർത്തുപിടിച്ചു, കാരണം അടുക്കളയിൽ അസഹിഷ്ണുതകളില്ലായിരുന്നു...

സൗഹൃദംകൊണ്ട് ഒരു പുതിയ രാജ്യം അവർ, ഹിത്യസ്ത്രീകൾ പണിതു.

ഇത് ഓർക്കുന്നത് നല്ലതാണ്:

ഒരു മനുഷ്യൻ നിങ്ങൾക്ക് തരുന്ന വാല്യൂ എന്താണെന്ന് എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിയില്ല. ഏറ്റവും പ്രിയപ്പെട്ടതെന്ന് എഴുതി ചേർത്ത ഒരാൾ വലിയൊരു മുറിവും തന്ന് ലൈഫിൽ നിന്ന് വാനിഷ് ആയാൽ സ്വിച്ചിട്ട പോലെ അവരെ പറ്റി ഓർക്കാതിരിക്കാൻ ചിലർക്ക് പറ്റണമെന്നില്ല.

അവരെ വിഡ്ഢികളെന്ന് കളിയാക്കുന്നതിന് മുമ്പ് എപ്പോഴെങ്കിലും ചിന്തിച്ചു നോക്കിയിട്ടുണ്ടോ അയാൾ പറ്റിച്ചെന്നത് ഉൾക്കൊള്ളാൻ പോലും അവരെത്ര സമയം എടുത്തുകാണുമെന്ന്. ബന്ധത്തിന്റെ ആഴവും പരപ്പും കൂടുമ്പോൾ ആ സമയവും കൂടുതലായിരിക്കും. ആ തിരിച്ചറിവിനോട് അവർ സമരം ചെയ്യും, കലഹിക്കും. ഇതൊക്കെ തോന്നലാണെന്ന് അവനവനോട് പറഞ്ഞു നോക്കും. ഒടുവിൽ പരാജയപെട്ട് അത് സ്വയം സമ്മതിക്കും ചെയ്യും.

ആദ്യം അയാളോട് തോന്നുന്ന ദേഷ്യം വലുതായിരിക്കും. പക്ഷെ പിന്നീട് അയാളെ പോലെ ഇനി ആരുണ്ടാകും ജീവിതത്തിൽ എന്ന തോന്നൽ കൂടിയാണ് അവരെ വേദനിപ്പിക്കുക.

എന്തിന് ഇങ്ങനൊക്കെ ചെയ്യാൻ പോയി എന്ന് സ്വാതന്ത്ര്യത്തോടെ അവരോട് ദേഷ്യപ്പെടാൻ തോന്നും.

വെറുപ്പിലും, അങ്ങനൊരാളെ ചേർത്ത് നിർത്തിയതിലുള്ള ആത്മനിന്ദയിലും ഒരുമിച്ച് എരിയുമ്പോഴും അയാളോട് നന്ദിയുണ്ടായിരിക്കും എന്നതാണ്. ഏതെങ്കിലും ഒരു വേനലിൽ തണലായതിന്റെ ഓർമ അപ്പോഴും അവശേഷിക്കും.പറ്റിച്ചു എന്നതിലല്ല നല്ലൊരു ബന്ധമല്ലേ പിച്ചി ചീന്തി കളഞ്ഞത് എന്നതിലാണ് അയാളോട് അപ്പോൾ ദേഷ്യം. ഒരിക്കൽ അത്രയേറെ സ്നേഹിച്ചത് കൊണ്ട് മാത്രം ഇന്ന് അത്രയേറെ വെറുക്കുന്നു.

ദയനീയമായി പറ്റിക്കപ്പെട്ട മനുഷ്യർ പിന്നെയും മനുഷ്യരെ ചേർത്ത് നിർത്തിയെന്ന് വരാം. അവരുടെ ഭൂതകാലത്തിലെ മനുഷ്യരെ പോലെയാകില്ലെന്ന് കണ്ണടച്ച് വിശ്വസിക്കാം. കാരണം തല ചായ്ക്കാൻ ആരെങ്കിലുമൊക്കെ കൂടെ വേണമെന്ന് അവരെ പഠിപ്പിച്ചതും പറ്റിച്ചു കടന്നു കളഞ്ഞ അതേ മനുഷ്യർ തന്നെയാകാം.

ഒരാളെ പറ്റിക്കുമ്പോൾ അവർ പറ്റിക്കപ്പെടുക മാത്രമല്ല ചിലപ്പോഴൊക്കെ അനാഥരാവുക കൂടിയാണ് എന്ന് ഓർക്കുക..

റേഡിയോ:

നൗഫൽ എൻ

'ഇനി പറയുമോ, ജീവിതത്തിൽ ഒരല്പവും ജീവിതം ബാക്കിയില്ലെന്ന്?'. എന്ന പുസ്തകത്തിലെ ഒരു കുറിപ്പ്.

വെറുതെ അങ്ങാടിയിലേക്ക് ഇറങ്ങിയ കർഷകൻ, കോഴിമല അവറാച്ചൻ പോലീസ് വെടി വയ്പ്പിൽ കൊല്ലപ്പെടുന്നത് 1987 ലാണ്.

പ്രമാദമായ തങ്കമണി പോലീസ് വെടിവയ്പ്പ്. അയാൾ തെറ്റൊന്നും ചെയ്തില്ല. എന്നിട്ടും പോലീസ് അയാളെ കൊന്നു. കാരണം ഇല്ലാതെ വെടിവച്ചു. മരിക്കുന്നതിന്, കൃത്യം 12 ദിവസം മുന്നേ അവറാച്ചൻ സ്വന്തമായി വീട്ടിൽ റേഡിയോ വാങ്ങി. അയാളുടെ 65 വർഷത്തെ ആഗ്രഹമായിരുന്നു സ്വന്തമായി റേഡിയോ വാങ്ങണം എന്നത്. അവറാച്ചൻ അങ്ങാടിയിലേക്കും പിന്നെ മരണത്തിലേക്കും ഇറങ്ങി മണിക്കൂറുകൾ കഴിയും മുന്നേ അയാളുടെ പുതിയ റേഡിയോവിൽ മക്കളും കൊച്ചു മക്കളും ഒരു വാർത്ത കേട്ടു, 'തങ്കമണി അങ്ങാടിയിലെ പോലീസ് വെടിവയ്പ്പിൽ കോഴിമല അവറാച്ചൻ എന്ന കർഷകൻ അല്പം മുൻപേ കൊല്ലപ്പെട്ടു'. എന്ന്.

ആ വാർത്ത റേഡിയോവിൽ കേൾക്കുന്ന അയാളുടെ പ്രിയപ്പെട്ടവരുടെ ആ നിമിഷങ്ങളെ നമ്മൾക്ക് എങ്ങെനയാണ് ഒന്ന് സങ്കല്പിക്കാനെങ്കിലുമാവുക?






**മുളന്തുരുത്തി മാർത്തോമൻ ഇടവകയുടെ നവശതാബ്ദി ആഘോഷങ്ങളോടനുബന്ധിച്ച് 900-ാം ആണ്ടിന്റെ ലോഗോയുടെ പ്രകാശന കർമ്മം 2025 ജൂലൈ 3 വി. കുർബ്ബാനനന്തരം ഇടവക മെത്രാപ്പോലീത്താ ഡോ. യാക്കൂബ് മാർ ഐറേനിയോസ് നിർവഹിച്ചു**




**ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുസ്മരണ സമ്മേളനം നടത്തി. പ. പൗലോസ് ദ്വിതീയൻ ബാവായുടെ മുൻ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. ഡോ. തോമസ് പി. സഖറിയ അനുസ്മരണ പ്രഭാഷണം നടത്തി.**



**Brahmavar Diocesan General body meeting held at Bishop's House, Kankanady. Priests, Diocesan council representatives, Managing committee members, Diocesan council members were attended.**




**മലങ്കര സഭയുടെ ലഹരി വിരുദ്ധ സന്ദേശയാത്ര സുൽത്താൻ ബത്തേരിയിൽ സ്വീകരിച്ചു. യുവജനപ്രസ്ഥാനം പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് അധ്യക്ഷം വഹിച്ച പൊതുസമ്മേളനം ഐ. സി. ബാലകൃഷ്ണൻ എംഎൽഎ ഉദ്ഘാടനം ചെയ്തു. ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ഗീവർഗീസ് മാർ ബർന്നബാസ്, ബത്തേരി മുൻസിപ്പാലിറ്റി വൈസ് ചെയർപേഴ്സൺ എൽസി പൗലോസ്, ഭദ്രാസന സെക്രട്ടറി ഫാ. ബേബി ജോൺ തുടങ്ങിയവർ ആശംസകൾ അറിയിച്ചു സംസാരിച്ചു. ബത്തേരി നിർമ്മല മാതാ പബ്ലിക് സ്കൂൾ വിദ്യാർത്ഥികളുടെ ഫ്ലാഷ് മോബും, സെന്റ് മേരിസ് കോളജ് എൻസിസി വിദ്യാർഥികളുടെ പങ്കാളിത്തവും ശ്രദ്ധേയമായിരുന്നു.**



## ജൂബിലി ലോഗോ പ്രകാശനം ചെയ്തു.

കോട്ടയം: കോട്ടയം ഭദ്രാസന രൂപീകരണത്തിന്റെ150–ാം വാർഷികത്തിന്റെയും, പരിശുദ്ധ കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് (പാമ്പാടി തിരുമേനി) തിരുമേനിയുടെ ചരമ വജ്ര ജൂബിലിയോട് അനുബന്ധിച്ച് നടത്തപ്പെടുന്ന പ്രവർത്തനങ്ങളുടെയും ലോഗോ പ്രകാശനം സഭാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു. ഒരു വർഷം നീണ്ടു നിൽക്കുന്ന 25 കർമ്മ പദ്ധതികളിൽ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് പ്രാധാന്യം നൽകും. ജൂബിലി വർഷത്തിൽ വിദ്യാഭ്യാസം, പാർപ്പിടം, വിവാഹം, ചികിത്സാസഹായം, പാലിയേറ്റീവ് കെയർ തുടങ്ങിയ മേഖലകളിൽ കൂടുതൽ സഹായങ്ങൾ അർഹരായവരിലേക്ക് എത്തിക്കുമെന്ന് കോട്ടയം ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ പറഞ്ഞു. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ, കോട്ടയം ഭദ്രാസന സെക്രട്ടറി ഫാ. കെ. എം. സഖറിയാ, ജൂബിലി ആഘോഷ കമ്മിറ്റി പ്രോഗ്രാം സെക്രട്ടറി സാം വർഗീസ്, ഭദ്രാസന കൗൺസിൽ അംഗങ്ങളായ ഫാ. പോൾ ഏബ്രഹാം, ഫാ. ജെയിംസ് മർക്കോസ്, ഷാജി കെ. തോമസ് എന്നിവർ സംബന്ധിച്ചു.



**Reception Meeting given to His Grace Geevarghese Mar Coorilos, Metropolitan of Bombay Diocese by Kerala Christian Ecumenical Council at St Mary's Orthodox Cathedral, Kingdom of Bahrain on July 02nd, 2025.**



**മഹാകവി പുത്തൻ കാവ് മാത്തൻ തരകൻ അനുസ്മരണ സമ്മേളനം രാജ്യസഭാ മുൻ ഡെപ്യൂട്ടി ചെയർമാൻ പ്രൊഫ. പി. ജെ. കുര്യൻ ഉദ്ഘാടനം ചെയ്യുന്നു. ഇടത്തു നിന്ന് ജോൺ മാത്യു, ഫാ ഡോ. തോമസ് വറുഗിസ് അമയിൽ, സുനിൽ പി. ഉമ്മൻ, ജോസഫ് എം. പുതുശ്ശേരി, ഡോ. പോൾ മണലിൽ, ഡോ. കുര്യാസ് കുമ്പളകുഴി, ഫാ. ഡോ. മാത്യു കോശി, ഫാ. ബിജു പി. തോമസ്, സിബി വറുഗീസ് എന്നിവർ സമീപം.**



**'സഹോദരൻ' ജീവകാരുണ്യ പദ്ധതിയുടെ യു.എ.ഇ കോ- ഓർഡിനേറ്റർമാർ പരിശുദ്ധ കാതോലിക്കാ ബാവായുമായി കൂടിക്കാഴ്ച്ച നടത്തി. സഭാ വർക്കിംഗ് കമ്മിറ്റിയംഗം ജേക്കബ് മാത്യു, ജോൺസൺ കാട്ടൂർ ( സഹോദരൻ യു.എ.ഇ റീജിയണൽ കോ-ഓർഡിനേറ്റർ), എല്ലാ എമിറേറ്റുകളിൽ നിന്നുമുള്ള യൂണിറ്റ് കോ-ഓർഡിനേറ്റർമാർ എന്നിവർ ദുബായ് സെന്റ് തോമസ് കത്തീഡ്രലിൽ നടന്ന കൂടിക്കാഴ്ച്ചയിൽ പങ്കെടുത്തു.**




**ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം നടത്തുന്ന ലഹരി വിരുദ്ധ സന്ദേശ യാത്രക്ക് കോട്ടയം ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ കോട്ടയം എം.ഡി. സെമിനാരി ഹയർ സെക്കന്ററി സ്കൂളിൽ നൽകിയ സ്വീകരണം.**




**ജൂലായ് 13, 14 തീയതികളിലായി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമൻ, പ. പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ എന്നിവരുടെ ഓർമ്മ പെരുന്നാൾ സംയുക്തമായി കുന്നംകുളം ഭദ്രാസന അരമന ചാപ്പലിൽ ആഘോഷിക്കുന്നതിന്റെ ഭാഗമായി നിർമ്മിക്കുന്ന പന്തലിന്റെ കാൽ നാട്ടു കർമ്മം ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് നിർവഹിച്ചു. ജനറൽ കൺവീനർ ഫാദർ ജോസഫ് ചെറുവത്തൂർ, റിസപ്ഷൻ കമ്മറ്റി ചെയർമാൻ ഫാദർ പ്രിൻസ് പൗലൂസ്, കൺവീനർ ലിജി ജോൺസ് തുടങ്ങിയവർ നേതൃത്വം നല്കി.**




നിരണം ഭദ്രാസന മെറിറ്റ് ഈവനിംഗിൽ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് പ്രസംഗിക്കുന്നു.




പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നാലാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ജൂലൈ 10-നു വി. കുർബാനയ്ക്ക് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ മുഖ്യ കാർമ്മികത്വം വഹിച്ചു.



ഗീവർഗീസ് മാർ ബർണബാസിനെ സുൽത്താൻബത്തേരി അരമനയിൽ റവന്യൂ മന്ത്രി കെ. രാജൻ സന്ദർശിച്ചു.



ഫാ. ജോൺ സ്ലീബാ മുഖത്തല എഴുതിയ 'ചക്രക്കസേരയിലെ മനസ്സ് ' എന്ന പുസ്തകത്തിന്റെ പ്രകാശന കർമ്മം ചവറ എം.എൽ.എ. ഡോ. സുജിത്ത് വിജയൻ പിള്ള നിർവഹിച്ചു. തിരക്കഥാകൃത്ത് ദീപു രാജീവൻ പുസ്തകം ഏറ്റുവാങ്ങി.



പുലിക്കോട്ടിൽ ജോസഫ് മാർ ദീവാന്നാസിയോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെ 116-ാം ഓർമപ്പെരുന്നാൾ കൊടിയേറ്റ് ഡോ. അലക്സിയോസ് മാർ യൗസേബിയൊസ് മെത്രാപ്പോലീത്താ നിർവഹിച്ചു. ഫാ. സി. സി. ചെറിയാൻ, പഴയ സെമിനാരി മാനേജർ ഫാ. ജോബിൻ വർഗീസ്, ഫാ. നിതിൻ വി. എന്നിവർ സമീപം.



യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടന്നുവരുന്ന ലഹരി വിരുദ്ധ സന്ദേശ യാത്രയ്ക്ക് റാന്നി പെരുമ്പുഴ ബസ്റ്റാൻഡിൽ നിലയ്ക്കൽ ഭദ്രാസനം സ്വീകരണം ഒരുക്കി. യോഗത്തിന് ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്ത അധ്യക്ഷത വഹിച്ചു. അഡ്വ. പ്രമോദ് നാരായണൻ (എം.എൽ.എ) ഉദ്ഘാടനം ചെയ്തു. റാന്നി ഡി.വൈ.എസ്.പി. ആർ. ജയരാജ് മുഖ്യസന്ദേശം നൽകി.



Priests Meeting of Madras Diocese on 2025 July 9.




ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടത്തിവരുന്ന ലഹരി വിരുദ്ധ സന്ദേശ യാത്രയ്ക്ക് കോലഞ്ചേരിയിൽ കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനം സ്വീകരണം നൽകി. കണ്ടനാട് വെസ്റ്റ് ഭദ്രാസന സഹായ മെത്രാപ്പോലീത്ത സഖറിയ മാർ സേവേറിയോസ് ലഹരി വിരുദ്ധ റാലി ഫ്ളാഗ് ഓഫ് ചെയ്തു.